# മതിരാശിസംസ്ഥാനം
# ഭൂമിശാസ്ത്രം

ഗ്രന്ഥകൎത്താ:

ശ്രീമാൻ എൻ. സുബ്രഹ്മണ്യം, എം. ഏ., എൽ. ടി.

അദ്ധ്യാപകകലാശാലയിലെ ഭൂമിശാസ്ത്രപ്രാസംഗികൻ

സൈദാപ്പെട്ട.

ശ്രീമാൻ പി. എൻ. മൂസ്സതു്, ബി. ഏ., എൽ. ടി.

അവർകളാൽ തൎജ്ജമ ചെയ്യപ്പെട്ടതു്.



ലാങ്ങ്മൻസ് ഗ്രീൻ കമ്പനി, ക്ലിപ്തം.

36 A, മവുണ്ട്റോഡ്, മദ്രാസ്,

ബോംബെ, കൽക്കത്താ

1938

## PREFACE FOR THE TEACHER

This small book is an endeavour to present the Geography of the Madras Presidency to children of 9 or 10 years, when they are beginning the study of formal Geography while still remaining in the preparatory stage. Hence the treatment in this book, while apparently logical, is essentially descriptive.

No apology is needed for the omission of Astronomical Geography and General Geography of the world, which usually takes up much of the space in the average text-book to the exclusion of an adequate treatment of the Geography of the Homeland.

In dealing with the sub-divisions of the Province in the latter part of the book, a compromise has been followed between the regional and the administrative methods by making the regions the basis of study without at the same time omitting altogether the district as the unit.

As regards the amount of matter also, a mean has been attempted between too much and too little by introducing only names and facts of fundamental importance. There is sure to be, however, difference of opinion on this point, if it is forgotten that the book is intended for use in different regions far from each other and that the teacher in each locality has to use his discretion by supplementing it with additional facts for the Home Region and by omitting what he considers superfluous in other regions.

The book is well illustrated. Only the minimum of pictures has been included; and it is expected that the teacher will make use of a much larger number

collected from illustrated journals, etc. Picture-reading as method needs proper emphasis at this stage.

Maps are given wherever necessary and it is expected that the teacher will supplement them with frequent black-board sketches.

Excursions to neighbouring hills and brooks, tanks and fields, fairs and markets, and goods stations and ports will serve to give vividness and reality to the teaching of the subject. Hand-work in the shape of clay-modelling will bring out clearly the surface features of particular regions.

Similarly in the teaching of climate, it is essential that observation of local weather conditions and the sun's position at different parts of the year should form the basis of study. These observations will of course be of a purely simple nature without the use of instruments of any kind.

In conclusion, it is hoped that the teacher will use the methods suggested above to supplement the text-book, which ought to be kept in proper subordination.

N. SUBRAHMANYAM

# വിഷയവിവരം

| അദ്ധ്യായം. | | ഭാഗം. |
|---|---|---|




# മതിരാശിസംസ്ഥാനം ഭൂമിശാസ്ത്രം

## അദ്ധ്യായം 1.

### നമ്മുടെ വാസസ്ഥലമായ ഭൂമി.

ഭൂമി മനുഷ്യന്റെ വാസസ്ഥലമാണ്. അത് ഒരു പന്തുപോലെ ഉരുണ്ടതാകുന്നു. അത് തനിയേ തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ തിരിച്ചിൽ അഥവാ ഭ്രമണം നിമിത്തം രാവും പകലും ഉണ്ടാകുന്നു. പുറമേ, അത് കൊല്ലത്തിൽ ഒരിക്കൽ സൂര്യനെ ചുറ്റുന്നു. സൂര്യന്ന് ചുറ്റുമുള്ള ഈ ഗതിനിമിത്തം കാലഭേദങ്ങൾ (ഋതുക്കൾ) ഉണ്ടാവുന്നു.

ഭൂമിയുടെ ഉപരിഭാഗത്ത് വൻകരകൾ എന്നു പറയുന്ന സ്ഥലവിഭാഗങ്ങളും സമുദ്രങ്ങൾ എന്നു പറയുന്ന ജലവിഭാഗങ്ങളുമുണ്ട്. സ്ഥലവിഭാഗങ്ങളെല്ലാം ഒരേ നിരപ്പിലുള്ളവയല്ല. അവയിൽ കുന്നുകളും സമതലങ്ങളും പർവ്വതങ്ങളും താഴ്വരകളും ഇടകലൎന്നു കാണുന്നു. എന്നല്ല, ചിലദിക്കിൽ സമുദ്രം കരയിലേക്കും മറ്റുചിലദിക്കിൽ കര സമുദ്രത്തിലേക്കും തള്ളിക്കിടക്കുകയും ചെയ്യുന്നു.

ചിലസ്ഥലങ്ങൾ ഉഷ്ണവും ചിലത് ശീതവും മറ്റുചിലത് മിതശീതോഷ്ണവും ആകുന്നു. ചിലസ്ഥലങ്ങളിൽ എല്ലാകാലത്തും മഴകിട്ടുന്നു; എന്നാൽ മറ്റുചില സ്ഥലങ്ങളിൽ മഴയേ കിട്ടുന്നില്ല. ചിലേടങ്ങളിൽ വേനൽക്കാലത്ത് മഴകിട്ടുന്നു; എന്നാൽ മറ്റുചിലേടങ്ങളിൽ ശീതകാലത്താണ് മഴ കിട്ടുന്നത്.

കാലാവസ്ഥയും മഴയും ഒരുപോലെയല്ലാത്ത പ്രദേശങ്ങളിൽ ജനങ്ങളുടെ ജീവിതരീതിയും പ്രവൃത്തികളും എങ്ങിനെ വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നു നിങ്ങൾ ഗ്രഹിച്ചിട്ടുണ്ടല്ലോ. നിങ്ങളുടെ സ്വദേശത്തുതന്നെ ഒരു സംവത്സരത്തിൽ ഓരോ കാലത്തും ജനങ്ങൾ ജീവിക്കുന്നതും പ്രവത്തിക്കുന്നതും എങ്ങിനെയെന്നും നിങ്ങൾ പഠിച്ചിരിക്കുന്നു.

ഭിന്നഭിന്നരാജ്യങ്ങളിൽ ജനങ്ങൾ ജീവിക്കുന്നതും പ്രവത്തിക്കുന്നതും എങ്ങിനെ, അവർ തങ്ങൾക്കാവശ്യമായ ഭക്ഷണവും വസ്ത്രവും സമ്പാദിക്കുന്നതും വീടുകൾ നിമ്മിക്കുന്നതും എങ്ങിനെ, ലോഹങ്ങൾ കുഴിച്ചെടുത്ത് അവയെ പലവിധത്തിൽ ഉപയോഗിക്കുന്നതെങ്ങിനെ, പട്ടണങ്ങളിലും ഗ്രാമങ്ങളിലും ഒന്നിച്ചുതാമസിക്കുന്നതെങ്ങിനെ, എന്നീ സംഗതികളാണു് വാസ്തവത്തിൽ ഭൂമിശാസ്ത്രം നമ്മെ പഠിപ്പിക്കുന്നതു്.

കുറെ കൊല്ലങ്ങൾക്കു ശേഷം നിങ്ങൾക്കു മററു രാജ്യങ്ങളുടെ ഭൂമിശാസ്ത്രം വിസ്തരിച്ചു പഠിക്കുവാൻ ഇടവരും. എന്നാൽ ഇപ്പോൾ നമുക്കു് ഒന്നാമതായി നാം വസിക്കുന്ന സ്ഥലഭാഗത്തെക്കുറിച്ചു്, അതായതു്, മതിരാശിസംസ്ഥാനത്തെക്കുറിച്ചു് പഠിക്കാം.

ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രം പഠിപ്പാനുള്ള ഉത്തമമായ മാഗ്ഗം അതിൽ സഞ്ചരിക്കുകയാണു്. എന്നാൽ ഈ മാഗ്ഗം വളരെ സമയനഷ്ടവും പണച്ചെലവും വേണ്ടിവരുന്ന ഒന്നാകയാൽ നമുക്കെല്ലാവക്കും അതു് സാധിച്ചു എന്നു് വരുന്നതല്ല. അതുകൊണ്ടു് പുസ്തകങ്ങൾ, പടങ്ങൾ, ചിത്രങ്ങൾ എന്നിവ മാഗ്ഗമായി അതിനെക്കുറിച്ചു് പഠിക്കുവാൻ നാം ശ്രമിക്കുന്നു. എന്നാൽ ഇതിന്നു പുറമേ, നിങ്ങളുടെ വീടുകൾക്കു സമീപത്തുള്ള കുന്നുകൾ, വയലുകൾ, വ്യവസായശാലകൾ, അങ്ങാടികൾ മുതലായ കൌതുകകരങ്ങളായ

സ്ഥലങ്ങളെ നിങ്ങൾ ചെന്നു കാണേണ്ടതും ആവശ്യമാണ്. മററു രാജ്യങ്ങളിൽ ഇതേമാതിരി സ്വഭാവങ്ങളും സ്ഥിതിഗതികളും ഉള്ളതായി പുസ്തകങ്ങളിൽ വായിക്കുമ്പോൾ അവയെ വഴിപോലെ ഗ്രഹിക്കുന്നതിന്നു മേല്പറഞ്ഞവിധത്തിലുള്ള വിനോദയാത്രകൾ നിങ്ങൾക്കു സഹായമായിത്തീരും.

ഇതിന്നൊക്കെ പുറമെ, നിങ്ങളുടെ ദേശത്തു് ഓരോ ദിവസവും ശീതോഷ്ണാവസ്ഥയ്ക്കും മററുമുള്ള മാററങ്ങളേയും സംവത്സരത്തിൽ ഓരോ കാലത്തുള്ള സൂൎയ്യൻെറ സ്ഥിതിഭേദങ്ങളെയും നിങ്ങൾ സൂക്ഷിച്ചുനോക്കി മനസ്സിലാക്കണം. അങ്ങനെ ചെയ്താൽ മാത്രമേ സ്വദേശത്തിലും വിദേശത്തിലും ഉള്ള പല ഭാഗങ്ങളിലെയും കാലാവസ്ഥയുടെ വ്യത്യാസങ്ങളെ മനസ്സിലാക്കുവാൻ നിങ്ങൾക്കു സാധിക്കയുള്ളൂ.

---

## അദ്ധ്യായം 2.

## നമ്മുടെ രാജ്യമായ ഇന്ത്യ.

നാം നിവസിക്കുന്ന രാജ്യം ഇന്ത്യയാകുന്നു. ആസ്യാവൻകരയുടെ തെക്കാണ് അതു് സ്ഥിതിചെയ്യുന്നതു്. ഭൂപടഗോളത്തിൽ നോക്കി ആസ്യയുടെയും ആസ്യയിൽ ഇന്ത്യയുടെയും സ്ഥിതി മനസ്സിലാക്കുക. തെക്കേഇന്ത്യ ഹിന്തുസമുദ്രത്തിലേക്കു് തള്ളിക്കിടക്കുന്നതും ത്രികോണാകൃതിയിലുള്ളതും ആയ ഒരു വലിയ അൎദ്ധദ്വീപാകുന്നു. വൻകരയോടു് തൊട്ടുകിടക്കുന്ന വടക്കെ ഇന്ത്യയിൽനിന്നു് അതു് തൂങ്ങിനില്ക്കുന്നതുപോലെ തോന്നുന്നു.

ഇന്ത്യയുടെ ഭൂപ്രകൃതി കാണിക്കുന്ന പടം നോക്കുക. വടക്കുഭാഗത്തു് ഹിമാലയമെന്ന വലിയ പൎവ്വതഭിത്തിയാൽ അതു് ആസ്യയിൽനിന്നു് വേൎതിരിക്കപ്പെട്ടിരിക്കുന്നതായി കാണാം. ലോകത്തിൽവെച്ചു് ഏററവും ഉയരമുള്ള പൎവ്വത




പടം 1. ഇന്ത്യ.

നിരയാണിതു്. ഇതു് എപ്പോഴും ഹിമം കൊണ്ടു മൂടിക്കിടക്കുന്നതും ദുർഗ്ഗമവും ആണു്. തിബത്തിലെ ഉന്നതപീഠഭൂമി ഈ പർവ്വതനിരയുടെ വടക്കുഭാഗം വരെ വ്യാപിച്ചുകിടക്കുന്നു. ഈ പർവ്വതനിരയെക്കടന്നു നമ്മുടെ രാജ്യത്തെ ആക്രമിക്കുവാൻ ഒരു സൈന്യത്തിന്നും ഇതേവരെ സാധിച്ചിട്ടില്ല.

ഹിമാലയത്തിൻെറ പടിഞ്ഞാറെ അററത്തുനിന്ന് ഇട ക്ക് ചില ചുരങ്ങളോടുകൂടിയ ഒരു പർവ്വതനിര അറബിക്ക ടൽവരെ നീണ്ടുകിടക്കുന്നു. ഇതു് ഇന്ത്യയെ അഫ്ഘാനി സ്ഥാനം ബലൂചിസ്ഥാനം എന്നീ രാജ്യങ്ങളിൽനിന്നു വേർ തിരിക്കുന്നു. പുരാതനകാലത്ത് വിദേശിയർ ആക്രമണ ത്തിന്നായി നമ്മുടെ രാജ്യത്ത് കടന്നതു് ഇതിലെ ചുരങ്ങൾ വഴിക്കായിരുന്നു.

ഹിമാലയത്തിൻെറ കിഴക്കേ അററത്തുനിന്ന് തുടർച്ചയാ യി ചില നിരകൾ തെക്കോട്ടു സമുദ്രതീരംവരെ പോകുന്നു. ഇവ ഇന്ത്യയെ ബർമ്മയിൽനിന്ന് വേർതിരിക്കുന്നു.

ഇങ്ങനെ വടക്കുപടിഞ്ഞാറും വടക്കും വടക്കുകിഴക്കും പർവ്വതപംക്തികളാൽ സുരക്ഷിതമായ ഒരു വലിയ കോട്ട പോലെയാണ് ഇന്ത്യയുടെ സ്ഥിതി. രാജ്യത്തിൻെറ തെക്കുഭാഗം ഒരു ഉപദ്വീപാണെന്ന് പറഞ്ഞുവല്ലോ. തെ ക്കുഭാഗത്തു് സമുദ്രം ഒരു ദുർഗ്ഗമാതിർത്തിയായിരിക്കുന്നു. ഉപ ദ്വീപിൻെറ പടിഞ്ഞാറുഭാഗത്തു് അറബിക്കടലും കിഴ ക്കുഭാഗത്തു് ബങ്കാള ഉൾക്കടലും കിടക്കുന്നു. ഇതു രണ്ടും ഹിന്ദുസമുദ്രത്തിൻെറ ശാഖകളാകുന്നു.

വടക്കുള്ള ഹിമാലയപർവ്വതത്താലും വടക്കുപടിഞ്ഞാ റും വടക്കുകിഴക്കും ഉള്ള പർവ്വതനിരകളാലും ചുററപ്പെട്ട ഒരു വലിയ സമതലം വടക്കേ ഇന്ത്യയിൽ വ്യാപിച്ചുകിടക്കു ന്നു. അതിൻെറ പടിഞ്ഞാറുഭാഗത്തു് സിന്ധുമഹാനദി അനേകം ശാഖകളോടുകൂടി ഒഴുകി അറബിക്കടലിൽ ചെന്നു ചേരുന്നു. മറെറാരു വലിയ നദിയായ ഗംഗ അതിൻെറ ശാഖകളോടു കൂടി സമതലത്തിൻെറ കിഴക്കേ പകുതിയിൽ കൂടെ ഒഴുകി ബങ്കാള ഉൾക്കടലിൽ പ്രവേശിക്കുന്നു. കടലിൽ ചേരുന്നതിനുമുമ്പ് അതിൽ ബ്രഹ്മപുത്ര ചെന്നു ചേരുന്നു.

ഈ നദികളെല്ലാം ഉന്നതമായ ഹിമാലയപർവ്വതത്തിൽ

നിന്ന് ഉത്ഭവിക്കുന്നു. മഞ്ഞുരുകിയും മഴമൂലവും ആണ് ഇവയിൽ വെള്ളം ഉണ്ടായിത്തീരുന്നത്. പ്രവാഹങ്ങളിൽ കൂടെ ഇവ വഹിച്ചുകൊണ്ടുവരുന്ന പശിമരാശിമണ്ണ് കരയിൽ വ്യാപിച്ച് നിലത്തെ ഫലപുഷ്ടിയുള്ളതാക്കിത്തീക്കുന്നു. വടക്കെ ഇന്ത്യയിലെ സമതലങ്ങൾ വളരെ ഫലപുഷ്ടിയും ജനപുഷ്ടിയും ഉള്ളവയായിത്തീന്നിരിക്കുന്നതിൻെറ കാരണം ഇതത്രേ. അനേകായിരം ഗ്രാമങ്ങൾക്കു പുറമെ പ്രസിദ്ധമായ അസംഖ്യം മഹാനഗരങ്ങളും ഇവിടെയുണ്ട്.

സിന്ധുഗംഗാ സമതലത്തിന്ന് തെക്കു നിലം ഉയന്ന് ഒരു പീഠഭൂമിയായിത്തീന്നിരിക്കുന്നു. ഡെക്കാൻ (ദക്ഷിണഖണ്ഡം) എന്നു പേരായ ഇത് ഹിമാലയത്തിനേക്കാൾ എത്രയോ ഉയരം കുറഞ്ഞതാണ്. അദ്ധ്ദ്വീപുപോലെത്തന്നെ ഇതും ത്രികോണാകൃതിയിലുള്ളതാണ്. മിക്കഭാഗത്തും ഇതിൻെറ ചരിവു തെക്കുകിഴക്കോട്ടാകയാൽ ഇതിലെ ജലവാഹ്ച്ചുകളെകുന്ന നദികൾ തെക്കുകിഴക്കോട്ടൊഴുകി ബംഗാളുൾക്കടലിൽ ചെന്നു ചേരുന്നു. വടക്കുഭാഗത്ത് ഉപരിതലം പടിഞ്ഞാട്ട് അറബിക്കടലിലേക്കും സ്വല്പം ഭാഗം വടക്കു കിഴക്കോട്ട് ഗംഗാസമതലത്തിലേക്കും ചരിഞ്ഞുകിടക്കുന്നു.

ഡെക്കാൻ പീഠഭൂമി വരൾച്ച അധികമുള്ളതും ഫലപുഷ്ടി കുറഞ്ഞതും ആകയാൽ അവിടെ ജനങ്ങളും വലിയ പട്ടണങ്ങളും കുറവായിരിക്കുന്നു. അതിൽകൂടെ ഒഴുകുന്ന നദികളിൽ പ്രധാനങ്ങളായ ഗോദാവരി, കൃഷ്ണ, കാവേരി എന്നിവ കടലിൽ ചേരുന്നതിന്നു മുമ്പു നമ്മുടെ സംസ്ഥാനത്തിൽ കൂടെ കടന്നുപോകുന്നു.

ഡെക്കാൻ പീഠഭൂമിക്കും സമുദ്രത്തിന്നും മദ്ധ്യേ കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിലുള്ള കടലോരത്തു ഓരോ സമതലം ഉണ്ട്. കിഴക്കേ സമതലം തെക്കുഭാഗത്തു വീതികൂടിയതും വടക്കുഭാഗത്തു വീതി കുറഞ്ഞതും ആകുന്നു. അത് അ

ദ്ധ്വീപിന്റെ തെക്കഭാഗം മുതൽ ഗംഗയിലെ തുരുത്തുകൾ വരേ നീണ്ടുകിടക്കുന്നു. ഈ സമതലത്തിലാണ് ഡെക്കാനിലുള്ള നാലു വലിയ നദികളിലെ തുരുത്തുകൾ കിടക്കുന്നതു. പടത്തിൽ നോക്കി അവയുടെ പേരുകൾ കണ്ടുപിടിക്കുക.

പടിഞ്ഞാറേത്തീരത്തിലെ സമതലം കിഴക്കേ സമതലത്തേക്കാൾ വീതികുറഞ്ഞതാണ്. ഇതു് പശ്ചിമഘട്ടങ്ങൾക്കും അറബിക്കടലിന്നും ഇടയിൽ കിടക്കുന്നു. ഇതും അദ്ധ്വീപിന്റെ തെക്കുമുതൽ വടക്കുള്ള വലിയ സമതലം വരെ നീണ്ടു കിടക്കുന്നു.

പ്രധാനപ്പെട്ട ഒരു ദ്വീപായ സിലോൺ ഇന്ത്യക്കു തെക്കു് കിടക്കുന്നു.

---

## അദ്ധ്യായം 3.

## നമ്മുടെ സംസ്ഥാനമായ മതിരാശി.

ഭരണസൌകര്യത്തിന്നായി ഇന്ത്യയെ അനേകം സംസ്ഥാനങ്ങളും നാട്ടുരാജ്യങ്ങളുമായി ഭാഗിച്ചിരിക്കുന്നു. നാം നിവസിക്കുന്ന സംസ്ഥാനം മതിരാശിയാകുന്നു.

അതിന്റെ സ്ഥിതിയേയും ആകൃതിയേയും നമുക്കു പടത്തിൽ സൂക്ഷിച്ചുനോക്കി മനസ്സിലാക്കുക. അദ്ധ്വീപിൽ തെക്കുള്ള അധികഭാഗവും ഈ സംസ്ഥാനത്തിലുൾപ്പെടുന്നു. ഇതിന്റെ കിഴക്കുഭാഗം പടിഞ്ഞാറുഭാഗത്തെക്കാൾ നീളം കൂടിയതാണ്. തെക്കു് കന്യാകുമാരിമുനമ്പുമുതൽ വടക്കു് ചിൽക്കാതടാകംവരെയുള്ള കടലോരം മുഴുവനും സംസ്ഥാനത്തിന്റെ കിഴക്കുഭാഗത്തുൾപ്പെടുന്നു. എന്നാൽ പടിഞ്ഞാറേതീരത്തു് ഇതു വളരെ ചുരുങ്ങിയ സ്ഥലത്തോളമേ വ്യാപിക്കുന്നുള്ളു. ഇതിന്നു കാരണം ബോംബാ

യിസംസ്ഥാനം വളരെ തെക്കോട്ടു നീണ്ടുകിടക്കുന്നതും കൊച്ചി, തിരുവിതാംകൂർ എന്നീ നാട്ടുരാജ്യങ്ങൾ തെക്കുഭാഗത്തു സ്ഥിതിചെയ്യുന്നതും തന്നെ.

ഡെക്കാൻ പീഠഭൂമിയുടെ ഒരു ഖണ്ഡമായ ദത്തജില്ലകൾ (Ceded Districts) നമ്മുടെ സംസ്ഥാനത്തിലുൾപ്പെടുന്നു. നാട്ടുരാജ്യമായ മൈസൂർ, മലമ്പ്രദേശമായ കുടക് എന്നിവ അതിനെ സംസ്ഥാനത്തിൻെറ തെക്കും പടിഞ്ഞാറും ഭാഗങ്ങളിൽനിന്നു വേർതിരിക്കുന്നു.

പീഠഭൂമിയുടെ ഏററവും തെക്കുള്ളതും ഏററവും ഉയരമുള്ളതും ആയ നീലഗിരിയും ഈ സംസ്ഥാനത്തിലുൾപ്പെടുന്നു.

വേറൊരുവിധത്തിൽ പറയുന്നതായാൽ, ബോമ്പായി സംസ്ഥാനത്തിൻെറ തെക്കേ അററത്തുനിന്ന് വടക്കുകിഴക്കോട്ട് ഏകദേശം തുംഗഭദ്രയുടേയും കൃഷ്ണയുടേയും പ്രവാഹമാർഗ്ഗമായി പൂർവ്വഘട്ടങ്ങളിൽകൂടെ ചില്ക്കാതടാകത്തിലേക്ക് ഒരു വര വരഞ്ഞാൽ അതു മതിരാശിസംസ്ഥാനത്തിൻെറ കരയുടെ ഭാഗത്തുള്ള അതിർത്തിയായിരിക്കും.

ആ വരക്കു വടക്ക് ക്രമത്തിൽ ബോംമ്പായിസംസ്ഥാനം, നാട്ടുരാജ്യമായ ഹൈദരബാദ്, മദ്ധ്യസംസ്ഥാനങ്ങൾ, ബിഹാർ, ഒറിസ്സ എന്നിവ കിടക്കുന്നു.

അതിന്നു തെക്ക് (1) മേൽ വിവരിച്ച മതിരാശിസംസ്ഥാനവും (2) സംസ്ഥാനത്തിന്നു പുറമെ കിടക്കുന്ന നാട്ടുരാജ്യങ്ങളായ മൈസൂർ, കുടക് എന്നിവയും (3) പടിഞ്ഞാറെ സമതലത്തിലെ ചെറു നാട്ടുരാജ്യങ്ങളായ തിരുവിതാംകൂർ, കൊച്ചി, കിഴക്കെ സമതലത്തിൻെറ തെക്കുഭാഗത്തുള്ള പുതുക്കോട്ട, ഡെക്കാൻപീഠഭൂമിയിലെ സാൻഡൂർ, ബങ്കനപ്പള്ളി എന്നിവയും കിടക്കുന്നു.

ഇവയുടെ സ്ഥിതി പടത്തിൽ നോക്കി മനസ്സിലാക്കുക.

സംസ്ഥാനത്തിന്റെ ആകൃതിയും സൂക്ഷിച്ചുനോക്കുക. പ രന്ത്രീസ്സുകാരുടെ ചേർന്ന നാലു സ്ഥലങ്ങളെ നമ്മുടെ സംസ്ഥാ നത്തിൽനിന്നൊഴിവാക്കാം. അവ പുതുച്ചേരി കാരിക്കൽ, യാനം, മയ്യഴി എന്നിവയാകുന്നു.

ഇടവാംപുരംമുതൽ കന്യാകുമാരി മുനമ്പുവരെ സം സ്ഥാനത്തിന്റെ തെക്കുവടക്കു നീളം 880 നാഴികയും ബ ല്ലാരിയിൽക്കൂടി കിഴക്കുപടിഞ്ഞാറുള്ള വീതി 300 നാഴിക യും ആകുന്നു. നാട്ടുരാജ്യങ്ങളെ ഒഴിവാക്കിയാൽ അതിന്റെ ഒട്ടാകെ വിസ്താരം 1,39,000 ചതുരശ്രനാഴികയാണ്. വാ സ്തവത്തിൽ നമ്മുടെ സംസ്ഥാനം ബ്രിട്ടിഷ് ദ്വീപുകളെ ക്കാൾ വലിയതാകുന്നു.

---

## അദ്ധ്യായം 4.

## കടൽക്കരയും ദ്വീപുകളും.

കടലാണ് നമ്മുടെ സംസ്ഥാനത്തിന്റെ മറെറാരതി ത്തിയെന്ന് നാം ഗ്രഹിച്ചുവല്ലോ. ഇതിന്റെ കടൽക്കര വളരെ നീളമുള്ളതാണ്. കിഴക്കേതീരത്ത് ഇതിന്നു 880 നാഴികയും പടിഞ്ഞാറെ തീരത്ത് അതിന്റെ പകുതിയോ ളവും നീളമുണ്ട്. സംസ്ഥാനത്തിന്റെ ഇരുകരകളെ തൊട്ടുകിടക്കുന്ന ബങ്കാളഉൾക്കടലും അറബിക്കടലും അദ്ധ്വ ദ്വീപിന്റെ തെക്കേ അററത്ത് കന്യാകുമാരിമുനമ്പിൽവെ ച്ച് ഒന്നിച്ചു ചേരുന്നു.

കിഴക്കേ കടൽക്കര താണ് മണലടിഞ്ഞതാണ്. അ തിന്റെ തെക്കുഭാഗത്തിന്നു 'കോറമാണ്ടൽ തീരം' എന്നാ ണ് പേർ. ദേശഭാഷയിൽ ഇതിന്ന് ചോഴമണ്ഡലം എന്നു പറയുന്നു. കൃഷ്ണയുടെ അഴിമുഖത്തിന്നു തൊട്ട് തെക്കുഭാഗത്തുനിന്ന് കടൽക്കര വടക്കു കിഴക്കോട്ടു വളയുന്നു.

ഈ വളവുമുതൽ തീരത്തിന്ന് ഗോൽക്കൊണ്ട അല്ലെങ്കിൽ വടക്കൻ സൎക്കാർ എന്നു പറഞ്ഞുവരുന്നു. ഗോദാവരി, കൃഷ്ണ, കാവേരി എന്നിവയുടെ തുരുത്തുകൾ കിഴക്കെ കടൽ തീരത്തു കിടക്കുന്നു. പടത്തിൽ നോക്കി അവയുടെ ശരിയായ സ്ഥിതി മനസ്സിലാക്കുക.

സംസ്ഥാനത്തിൻെറ വടക്കെ അതിൎത്തിയിൽ മതിരാശിയിൽനിന്ന് കുറേ ദൂരത്തു പുലിക്കാട്ട് എന്ന ആഴം കുറഞ്ഞ ഒരു ലവണതടാകം ഉണ്ട്. ഇതു കരയിൽനിന്നു പിൻവാങ്ങിയ കടലിൻെറ അവശിഷ്ടമാണ്. ഗോദാവരിയുടെയും കൃഷ്ണയുടെയും തുരുത്തുകൾക്കു മദ്ധ്യേയുള്ള 'കൊല്ലയാർ' തടാകവും ഈ രണ്ടു നദികളിൽകൂടി വന്ന മണ്ണുനിമിത്തം തൂൎന്നുപോയ സമുദ്രത്തിൻെറ അവശിഷ്ടമാണെന്ന് കരുതിവരുന്നു.

കാവേരിയിലെ തുരുത്തിന്നു തെക്ക് കടൽക്കര പടിഞ്ഞാട്ടു വളയുന്നു. ഇതുനിമിത്തം അൎദ്ധദ്വീപിൻെറ വീതി ചുരുങ്ങിപ്പോകുന്നു. ഈ തീരത്തിൽനിന്നു കുറച്ചകലെയായി സിലോൺദ്വീപു കിടക്കുന്നു. വടക്ക് 'പാല്ക്കാ' കടലിടുക്കും തെക്കു മന്നാർ ഉൾക്കടലും നിമിത്തം ഇതു സംസ്ഥാനത്തിൽനിന്നു വേൎത്തിരിക്കപ്പെട്ടിരിക്കുന്നു. ഈ രണ്ടു ഇടുങ്ങിയ കടലുകൾക്കു മദ്ധ്യേ രാമേശ്വരം, മന്നാർ എന്ന രണ്ടു ദ്വീപുകൾ കിടക്കുന്നു. ഇവയ്ക്കിടയിൽ ഇപ്പോൾ ഇടമുറിഞ്ഞു കാണപ്പെടുന്ന തിട്ട് അല്ലെങ്കിൽ സേതു ശ്രീരാമന്നുവേണ്ടി വാനരസൈന്യങ്ങൾ നിൎമ്മിച്ചതാണെന്നാണ് ഐതിഹ്യം. രാമേശ്വരം ഹിന്ദുക്കളുടെ ഒരു പുണ്യസ്ഥലമാണ്. വീതികുറഞ്ഞ പാമ്പൻ ഉൾക്കടൽ അതിനെ ഇന്ത്യയിൽനിന്നു വേൎത്തിരിക്കുന്നു.

പശ്ചിമതീരത്തു തിരുവിതാംകൂറിലും കൊച്ചിയിലും മലബാറിലും അനേകം നാഴിക ദൂരത്തോളം കായലുകൾ

ഉണ്ടു. ആഴം കുറഞ്ഞവയാണെങ്കിലും ഇവയിൽകൂടെ, അവിടത്തെ ഉല്പന്നങ്ങളെ വഹിച്ചുകൊണ്ടുപോകുന്ന തോണികൾക്കു സഞ്ചരിപ്പാൻ സൌകര്യമുണ്ടു്. കൊച്ചിത്തുറമുഖം വലിയ കപ്പലുകൾക്ക് ഉപയോഗമാകത്തക്കവിധം ആഴംവരുത്തി നന്നാക്കിവരുന്നുണ്ടു്.

പടിഞ്ഞാറെ കരയ്ക്കു് അല്പം അകലെയായി ലക്ഷദ്വീപുകൾ എന്നു പറയുന്ന ഒരുതരം താണ മണലടിഞ്ഞ പവിഴദ്വീപുകളുടെ കൂട്ടം കിടക്കുന്നു. അവിടെ വളരുന്ന സസ്യങ്ങളിൽ മുഖ്യമായതു കേരവൃക്ഷമാണ്.

ആകപ്പാടെ നോക്കുമ്പോൾ, സംസ്ഥാനത്തിന്റെ കടൽക്കര വളവോ പിളർപ്പോ ഇല്ലാതെ നേരെ കിടക്കുന്നു. അതുകൊണ്ടു സ്വാഭാവികതുറമുഖങ്ങൾ ഇവിടെ ദുർല്ലഭമായിരിക്കുന്നു.

---

## അദ്ധ്യായം 5.

## ഭൂപ്രകൃതിയും പർവ്വതങ്ങളും.

നമ്മുടെ സംസ്ഥാനത്തിൽ താഴെ പറയുന്ന മൂന്നു സ്വാഭാവികഖണ്ഡങ്ങൾ ഉണ്ടെന്ന് മൂന്നാമദ്ധ്യായത്തിൽ പറഞ്ഞുവല്ലോ.

1. പൂർവ്വഘട്ടങ്ങൾക്കു പടിഞ്ഞാറു കിടക്കുന്നതും ദത്തജില്ലകൾ എന്ന പേരിൽ അറിയപ്പെടുന്നതും ആയ ഡെക്കാൻ പീഠഭൂമിയുടെ ഒരു ഭാഗം.

2. കിഴക്കേ തീരത്തുള്ള ദീർഘമായ സമതലം. ഇതിന്റെ വടക്കുഭാഗത്തിന്ന് വടക്കൻസർക്കാർ എന്നും വീതികൂടിയ തെക്കുഭാഗത്തിന്ന് 'കർണ്ണാട്ടിക്ക്' എന്നുമാണ് പേർ.

3. പശ്ചിമഘട്ടങ്ങൾക്കും അറബിക്കടലിന്നും ഇടയിൽ കിടക്കുന്ന വീതികുറഞ്ഞ കടലോരസമതലം. സംസ്ഥാന

ത്തിലെ മുഖ്യപൎവ്വതങ്ങൾ പശ്ചിമഘട്ടങ്ങളും പൂൎവ്വഘട്ടങ്ങളു മാണ്. ഇവ ഡെക്കാൻപീഠഭൂമിയുടെ രണ്ടററങ്ങളും അവ യുടെ ശാഖകളും ആകുന്നു. പീഠഭൂമിയുടെ പടിഞ്ഞാറെ അററമായ പശ്ചിമഘട്ടത്തിന്നു ഏകദേശം 1000 നാഴിക നിളമുണ്ട്. എന്നാൽ അതിന്റെ പകുതിയിലധികം ഭാഗ വും നമ്മുടെ സംസ്ഥാനത്തിന്നു പുറത്തു കിടക്കുന്നു. ബോ മ്പായിസംസ്ഥാനത്തിൽ ഇതിന്റെ ശരാശരി ഉയരം 3000 അടിയാണ്. തെക്കോട്ടു പോകുന്തോറും ഇതിന്നു ഉയരം കൂടിവരികയും നീലഗിരിയിലെത്തുമ്പോഴെക്കു ഉയരം 8000 അടിയായിത്തീരുകയും ചെയ്യുന്നു. പടിഞ്ഞാറോട്ടു ഇതി ന്റെ ചരിവു ചെങ്കുത്തായിട്ടാണ്. എന്നാൽ കിഴക്കോട്ട് ഇതു പീഠഭൂമിയിൽകൂടെ ചെങ്കുത്തില്ലാതെ ചരിഞ്ഞു കിടക്കുന്നു. തെക്കെഇന്ത്യയിലെ പ്രധാനനദികളെല്ലാം പശ്ചിമഘട്ടങ്ങളുടെ കിഴക്കെ പാൎശ്വത്തിൽനിന്നുത്ഭവി ക്കുന്നു. അതിന്നുശേഷം പീഠഭൂമിയിലും കിഴക്കേ കടലോ രസമതലത്തിലും കൂടി അവ ബംഗാളുസാഗരത്തിൽ ഒഴുകുന്നു. എന്നാൽ പശ്ചിമപാൎശ്വങ്ങളിൽ ഉത്ഭവി ക്കുന്ന നദികൾ നീളം കുറഞ്ഞവയും വേഗം കൂടിയവയും അത്രെ.

പൂൎവ്വഘട്ടം ഡെക്കാൻപീഠഭൂമിയുടെ കിഴക്കെ അററമാ കുന്നു. ഇതു സംസ്ഥാനത്തിൽ ഉടനീളം നീണ്ടുകിടക്കുന്നു. എന്നാൽ കൃഷ്ണാനദിക്കു തെക്ക് ഇതു തീരത്തുനിന്നു അക ലുന്നു. അതുനിമിത്തം കൎണ്ണാട്ടിക്ക് സമതലത്തിന്ന് വീതി യേറുന്നു. അവസാനം ഇതു നീലഗിരിയിൽവെച്ച് പശ്ചി മഘട്ടവുമായിച്ചേരുന്നു. പൂൎവ്വഘട്ടം പശ്ചിമഘട്ടത്തോ ക്കാൾ ഉയരം ചുരുങ്ങിയതാണ്. കടൽക്കരയിലെ സമത ലത്തിൽക്കൂടി ബങ്കാളഉൾക്കടലിലേക്ക് ഒഴുകുന്ന നദിക ളാൽ ഇതു ഇടമുറിക്കപ്പെട്ടുമിരിക്കുന്നു.

പൂർവ്വഘട്ടങ്ങൾക്ക് ഓരോ ജില്ലയിൽ ഓരോ പേർ പറഞ്ഞുവരുന്നു. ഉദാഹരണത്തിന് ഇതിനെ ഗഞ്ചാമിൽ മലയപർവ്വതമെന്നും കർണ്ണൂലിൽ നല്ലമലയെന്നും വടക്കനാർക്കാട്ടിൽ ജാവാടിമലയെന്നും സേലത്തിൽ ഷേർവ്വരായിമലയെന്നും വിളിച്ചുവരുന്നു. പശ്ചിമഘട്ടവും പൂർവ്വഘട്ടവും ഒന്നിച്ചുചേരുന്ന നീലഗിരിയിൽ ഒരു പർവ്വതപുഞ്ജം ഉണ്ട്. ഇതിൻെറ ഏററവും ഉയൎന്ന ശിഖരമായ ഡോഡബെട്ടയ്ക്കു് സമുദ്രനിരപ്പിൽനിന്ന് 8760 അടി ഉയരമുണ്ട്.

നീലഗിരിക്കു തെക്കു 20 നാഴിക വീതിയുള്ള ഒരു ചുരമുണ്ട്. അതിന്നപ്പുറം പർവ്വതം ആനമല എന്ന പേരിൽ നീലഗിരിയെക്കാൾ ഉയരത്തിൽ തുടൎന്നുപോകുന്നു. ഇതിൻെറ ഏററവും ഉയൎന്ന ശിഖരം ആനമുടിയാകുന്നു. ഇതിന്ന് സമുദ്രനിരപ്പിൽനിന്ന് 8837 അടി ഉയരമുണ്ട്. തെക്കെ ഇന്ത്യയിലെ ഏററവും ഉയൎന്ന ശിഖരവും ഇതുതന്നെ. തെക്കോട്ടു തുടൎന്നുപോകുന്ന ആനമലയ്ക്കു് ഏലമല എന്നു പറയുന്നു. ഏലമലയുടെ കിഴക്കെ ശാഖയാണ് പഴനിമല. ദക്ഷിണേന്ത്യയിലെ ചില ഉയൎന്ന പർവ്വതങ്ങളുടെ മുകളിൽ താമസസ്ഥലങ്ങൾ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. വേനലിൽ ഇവ സുഖവാസസ്ഥലങ്ങളായി ഉപയോഗപ്പെടുന്നു. നീലഗിരിയിലുള്ള ഊട്ടകമെണ്ടും, കൂനൂരും വെല്ലിങ്ടനും, പഴനിയിലുള്ള കൊടൈക്കനാലും അത്തരം സ്ഥലങ്ങളാണ്.

മലകളിൽ പലേടത്തും ചായ, കാപ്പി, റബ്ബർ എന്നിവ കൃഷിചെയ്യുന്ന തോട്ടങ്ങളുണ്ട്. പുറമെ മരം മുറിച്ച് അവിടെനിന്നു സമതലങ്ങളിലേക്ക് അയയ്ക്കയും ചെയ്യുന്നു.

## അദ്ധ്യായം 6.

## മതിരാശിസംസ്ഥാനത്തിലെ നദികൾ.

പശ്ചിമഘട്ടം പൂർവ്വഘട്ടത്തെക്കാൾ ഉയരം കൂടിയതാണെന്നും അത്ര നദികളാൽ ഇടമുറിക്കപ്പെടാത്തതാണെന്നും




പടം 2. ഗോദാവരി ഡെൽററ.

ഡെക്കാൻപീഠഭൂമി കിഴക്കോട്ടു ചരിവുള്ളതാണെന്നും നാം ഗ്രഹിച്ചുവല്ലോ. അതുകൊണ്ടു ദക്ഷിണേന്ത്യയിലെ പ്രധാ-

നദികളുടെയെല്ലാം ഉല്പത്തിസ്ഥാനം പശ്ചിമഘട്ടമാകുന്നു. നീളം കൂടിയ പ്രധാനനദികൾ പീഠഭൂമിയിലും കിഴക്കേ സമതലത്തിലുംകൂടി ഒഴുകി ബങ്കാള ഉൾക്കടലിൽ ചേരുന്നു. അവയിൽ പ്രധാനപ്പെട്ടവ ഗോദാവരി, കൃഷ്ണാ, കാവേരി എന്നിവയാകുന്നു.

ഇവയിൽവെച്ചു നീളംകൂടിയതും വലിയതും **ഗോദാവരി**യാണ്. അതു ഡെക്കാൻപീഠഭൂമിയിലുള്ള വളരെ അധികം സ്ഥലത്തിന്റെ ജലവാഹ്ച്യയുതകുന്നു. അതിന്റെ നീളം 900 നാഴികയാണ്. പശ്ചിമഘട്ടത്തിലുള്ള ഇതിന്റെ



*By kind permission of V. Visweswara Rao.*

പടം 3. മലയുടെ ഇടയിൽക്കൂടെ ഗോദാവരി ഒഴുകുന്നതു്.

ഉത്ഭവസ്ഥാനം അറബിക്കടലിൽനിന്നു 50 നാഴികകൾക്കുള്ളിലാണ്. ഇതിന്റെ അവസാനഭാഗം മാത്രമേ നമ്മുടെ സംസ്ഥാനത്തിലുൾപ്പെടുന്നുള്ളു. വീതികുറഞ്ഞു് ആഴം കൂടിയ ഒരു പിളർപ്പിൽക്കൂടെ അതു് പൂർവ്വഘട്ടങ്ങളെ ഭേദിച്ചു്

സമതലത്തിൽ പ്രവേശിക്കുന്നു. സമതലത്തിൽ കൂടെ കുറെ ദൂരം ഒഴുകി രാജമന്ത്രി എന്ന നഗരത്തിന്നു താഴെവെച്ചു് രണ്ടു കൈവഴികളായിത്തിരിയുന്നു. ഇതുനിമിത്തം ഫലപുഷ്ടിയുള്ള തുരുത്തുകൾ ഉണ്ടായിത്തീരുന്നു.

പടം 4. കൃഷ്ണാ ഡെൽററ.

കൃഷ്ണാനദിയും പശ്ചിമഘട്ടങ്ങളിൽനിന്നുതന്നെ ഉത്ഭവിക്കുന്നു. ഇതും പൂർവ്വഘട്ടത്തിലെ ഒരു പിളൎപ്പിൽ കൂടെ കടന്നു് തുരുത്തുകൾ സമീപിക്കുമ്പോൾ അനേകം കൈവഴി

കളായിപ്പിരിഞ്ഞ് ബെങ്കാളഉൾക്കടലിൽ വീഴുന്നു. ഇതിന്റെ ഒട്ടാകെ നീളം 800 നാഴികയാണ്. ഇതിന്റെ വലത്തെ തീരത്തെ പോഷകനദിയായ തുംഗഭദ്രയോടുകൂടി ഇതു മതിരാശിസംസ്ഥാനത്തിന്നും ഹൈദരാബാദിന്നും അതിൎത്തിയായൊഴുകുന്നു. 400 നാഴിക നീളമുള്ള തുംഗഭദ്ര, തുംഗ എന്നും ഭദ്ര എന്നും ഉള്ള രണ്ടു നദികൾ ചേൎന്നുണ്ടായതാണ്. ഇവ പശ്ചിമഘട്ടങ്ങളിൽനിന്നുത്ഭവിക്കുന്നു. മൈസൂർപീഠഭൂമിയുടെ വടക്കെ പാൎശ്വങ്ങളിൽ ഒരു ഭാഗത്തിന്റെ ജലവാൎച്ച്യസ്ഥിവയുതകുന്നു. ചരിത്രപ്രസിദ്ധമായ വിജയനഗരത്തിന്റെ നഷ്ടാവശിഷ്ടങ്ങൾ ഈ നദിയുടെ തെക്കുള്ള ബെല്ലാരിജില്ലയിൽ കിടക്കുന്നു. നശിച്ചുപോയ മററൊരു പട്ടണമായ അമരാവതി കൃഷ്ണയുടെ വലത്തെ തീരത്തു ഗുണ്ടൂർജില്ലയിൽ കിടക്കുന്നു.

**കാവേരി.** ഇതു സംസ്ഥാനത്തിലെ മൂന്നാമത്തെ വലിയ നദിയാണ്. കുടകിലുള്ള തലകാവേരിയിൽനിന്ന് ഉത്ഭവിച്ച് ആദ്യം ഇതു മൈസൂർരാജ്യത്തിൽ കൂടെ ഒഴുകുന്നു. അവിടെ ശ്രീരംഗപട്ടണം, ശിവസമുദ്രം എന്ന രണ്ടു ദ്വീപുകളുണ്ടായിരിക്കുന്നു. ശിവസമുദ്രത്തിലെ പ്രസിദ്ധമായ വെള്ളച്ചാട്ടത്തിൽനിന്ന് വിദ്യുച്ഛക്തി ശേഖരിച്ച് മൈസൂർ, ബെങ്കളൂർ, കോലാർ എന്നിവിടങ്ങളിൽ ഉപയോഗിച്ചുവരുന്നു. വെള്ളച്ചാട്ടങ്ങൾക്കു താഴെ കാവേരിക്കു വളരെ വീതി ചുരുങ്ങുന്നു. അതുകൊണ്ടു ആ പ്രദേശത്തെ 'മേഘധാതു' അല്ലെങ്കിൽ 'മേഷപ്ലുതം' എന്നു വിളിച്ചുവരുന്നു. അവിടെവെച്ചു തന്നെ നദി സേലം, കോയമ്പത്തൂർ എന്നീ ജില്ലകളുടെ അതിൎത്തിയായി സംസ്ഥാനത്തിൽ കൂടെ ഒഴുകുന്നു. തൃശ്ശിനാപ്പള്ളിക്കു സമീപമുള്ള ശ്രീരംഗദ്വീപിൽവെച്ച് നദി കോളറൂൺ അല്ലെങ്കിൽ കൊള്ളെടം എന്നും കാവേരി എന്നും രണ്ടു കൈവഴികളായിപ്പിരിയുന്നു. ഇവയ്ക്കിടയിൽ ഫലപു

ഷ്ടിയുള്ള ഒരു തുരുത്തുണ്ട്. കാവേരിയുടെ അസംഖ്യം തോടുകൾമൂലം അവിടെ വെള്ളം തിരിച്ചു നനച്ചുവരുന്നു. സംസ്ഥാനത്തിനുള്ളിലുള്ള കാവേരിയുടെ ശാഖാനദികളിൽ




പടം 5. കാവേരി ഡെൽററ.

പ്രധാനങ്ങൾ ഭവാനി, നൊയ്യൽ, അമരാവതി എന്നിവയാകുന്നു. പൈക്കാറാനദിയായി ഉത്ഭവിക്കുന്ന മൊയ്യാർനദി നീലഗിരിക്കും മൈസൂരിനും ഇടയിൽ കൂടി ഒഴുകി ഭവാനിയിൽ ചേരുന്നു.

സംസ്ഥാനത്തിലെ അപ്രധാനങ്ങളായ നദികളിൽ ഋഷികുല്യ, വംശധര, ലാംഗൂലിയ എന്നിവ പൂർവ്വഘട്ടങ്ങളിൽ ഉത്ഭവിച്ചു കുറെ ദൂരം പർവ്വതപ്രദേശത്തിലും സ്വല്പം ദൂരം ഗഞ്ചാമിലെ സമതലത്തിലും കൂടി ഒഴുകി ബങ്കാളഉൾക്കടലിൽ ചേരുന്നു.

പെണ്ണാർ, പാലാർ, തെക്കൻപെണ്ണാർ എന്നിവ മൈസൂർപീഠഭൂമിയിൽ സമീപപ്രദേശങ്ങളിൽ ഉത്ഭവിക്കുന്നു. എന്നാൽ തമ്മിൽ വളരെ അകന്നാണു് അവ സമുദ്രത്തിൽ ചേരുന്നതു്. നെല്ലൂർ പെണ്ണാറിന്റെയും വെല്ലൂർ, ആർക്കാടു, ചിങ്കല്പേട്ട എന്നിവ പാലാറിന്റെയും വക്കത്തും കടലൂർ തെക്കൻപെണ്ണാറിന്റെ അഴിമുഖത്തിനു് സമീപത്തും ആകുന്നു സ്ഥിതിചെയ്യുന്നതു്. വെള്ളാർ, സേലംജില്ലയിലെ പച്ചമല, കൊല്ലിമല, കൽറായൻമല, എന്നിവിടങ്ങളിലെ ജലത്തെ വാറിച്ചുകൊണ്ടു് തെക്കെ ആർക്കാട്ടിന്നും തൃശ്ശിനാപ്പള്ളിക്കും മദ്ധ്യേ ഒഴുകി പോർട്ടോനോവാ എന്ന ദിക്കിൽവെച്ചു് കടലിൽ ചേരുന്നു.

വൈഗൈ.

ഇതു ഏലമലകളുടെ കിഴക്കേ പാർശ്വങ്ങളിൽ നിന്നുത്ഭവിക്കുന്നു. പഴണിമലകളുടെ ജലവാർച്ചയ്ക്കിതു് ഉതകുന്നു. മധുരാനഗരം കടന്നു് രാമനാടിന്റെ 10 നാഴിക കിഴക്കെ വെച്ചു് ഇതു് പാൽക്കടലിടുക്കിൽ വീഴുന്നു. പെരിയാറണെക്കെട്ടു നിമിത്തം വൈഗൈയിലേക്കു ധാരാളം ജലം ഇപ്പോൾ കിട്ടിവരുന്നുണ്ടു്.

താമ്രപർണ്ണി.

ഇതു ഏലമലകളിലെ അഗസ്ത്യശിഖരത്തിൽനിന്നു് ഉത്ഭവിക്കുന്നു. പിന്നീടു അതു പ്രസിദ്ധമായ പാപനാശം ജലപ്രപാതം കടന്നു് സമതലത്തിലേക്കു് പാഞ്ഞു് തിരുനെൽവേലിയിൽ കൂടി ഒഴുകി മന്നാർ ഉൾക്കടലിൽ ചെന്നു ചേരുന്നു. പ്രസിദ്ധമായ കുററാലം വെള്ളച്ചാട്ടമുള്ള ചിററാർ നദിയും ഇതിൽ ചേരുന്നു.

പശ്ചിമതീരത്തിലെ നദികൾ പശ്ചിമഘട്ടത്തിലെ ചെങ്കുത്തായ ചരിവുകളിൽക്കൂടെ ഒഴുകുന്നതുകൊണ്ടു് നീളം കുറ

ങ്ങളായവയും വേഗം കൂടിയവയും ആകുന്നു. അവയിൽ മിക്കതും കായലുകളോട് ബന്ധിക്കപ്പെട്ടിരിക്കുന്നു. അഴിമുഖത്തുനിന്ന് കുറേ ദൂരത്തോളം തോണികൾവഴിയായി അവയിൽകൂടെ സഞ്ചരിക്കാം. നേത്രാവതിയും ഗുരുപുരനദിയും ഒന്നിച്ചു ചേൎന്ന് മംഗലാപുരത്തിന്ന് സമീപംവെച്ചു സമുദ്രത്തിൽ ചേരുന്നു. നിലമ്പൂർതാഴ്വരയിൽകൂടെ ഒഴുകുന്ന ബേപ്പൂർനദി, കാടുകളിൽനിന്നു മരത്തടികളെ അഴിമുഖത്തേക്ക് ഒഴുക്കിവിടുവാൻ ഉപയുക്തമാണ്. അഴിമുഖത്തുവെച്ച് നദി ഒരു തോടുമൂലം കോഴിക്കോടുമായി സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. പാലക്കാട്ടിന്ന് സമീപത്തുകൂടി ഒഴുകുന്ന പൊന്നാനിപ്പുഴ കൊച്ചിശ്ശീമക്കും മലബാറിന്നും മദ്ധ്യേയുള്ള അതിൎത്തിയിൽ ഒരു ഭാഗമാകുന്നു.

കിഴക്കെ സമതലത്തിലുള്ള നദികളിൽ ഗോദാവരിയിലും കൃഷ്ണയിലും മാത്രം കീഴ്ഭാഗങ്ങളിൽ ചെറുകപ്പലുകൾക്കും തോണികൾക്കും സഞ്ചരിപ്പാൻ സൌകൎയ്യമുണ്ട്. ഈ രണ്ടു നദികളുടെ അസംഖ്യം തോടുകൾ ജലസേചനത്തിന്നുദ്ദേശിക്കപ്പെട്ടവയാണെങ്കിലും ഗതാഗതത്തിന്നുമുതകുന്നു.

---

## അദ്ധ്യായം 7.

## കാലാവസ്ഥ: ശീതോഷ്ണസ്ഥിതി.

നമ്മുടെ സംസ്ഥാനം ഉന്നത ഭൂമികളും സമതലങ്ങളുമായി എങ്ങനെ വിഭജിക്കപ്പെട്ടിരിക്കുന്നുവെന്നും വലിയവയും ചെറിയവയും ആയ അനേകം നദികൾ അതിൽകൂടെ ഒഴുകി എങ്ങനെ ജലവാപ്തി ചെയ്യുന്നുവെന്നും നാം ഗ്രഹിച്ചുവല്ലോ. കൊല്ലത്തിൽ ഓരോ കാലത്ത് വായുമണ്ഡലത്തിൽ ഉണ്ടാവുന്ന ഓരോ മാററങ്ങളെ—അതായത്, വായു ഉഷ്ണമോ, ശീതമോ വരണ്ടതോ നനഞ്ഞതോ

എന്ന സംഗതികളെ-കുറിച്ചു് നന്നായ് ഗ്രഹിക്കാതിരുന്നാൽ നമുക്കു നമ്മുടെ രാജ്യത്തിന്റെയോ അന്യരാജ്യത്തിന്റെയോ ഭൂമിശാസ്ത്രം മനസ്സിലാകുവാൻ പ്രയാസമായിരിക്കും. ജനങ്ങളുടെ ജീവിതരീതിയേയും തൊഴിലുകളെയും അവരുടെ കൃഷിയെയും മററും പററി പഠിക്കുന്നതിന്നു മുമ്പു രാജ്യത്തിലെ കാലാവസ്ഥയെക്കുറിച്ചു പഠിക്കേണ്ടിയിരിക്കുന്നു. കാലാവസ്ഥ എന്നു പറയുമ്പോൾ ശീതോഷ്ണസ്ഥിതിയും മഴയുടെ സ്ഥിതിയും അതിലുൾപ്പെട്ടുപോകുന്നു.

## ശീതോഷ്ണസ്ഥിതി.

ഭൂമിയുടെ ഉപരിഭാഗത്തുള്ള ഉഷ്ണത്തിന്റെ ഉത്ഭവസ്ഥാനം സൂൎയ്യനാകുന്നു. എന്നാൽ സൂൎയ്യനിൽനിന്നു കിട്ടുന്ന ഉഷ്ണം എല്ലാകാലത്തും എല്ലാസ്ഥലത്തും ഒരുപോലെയല്ല. ഉച്ചക്കലെ സൂൎയ്യന്നു പ്രഭാതസൂൎയ്യനെക്കാളും അസ്തമനസൂൎയ്യനെക്കാളും ഉഷ്ണം അധികമുണ്ടെന്നു് നമുക്കു അനുഭവമാണല്ലോ. ഈ വ്യത്യാസത്തിന്നു കാരണം ആകാശത്തിലുള്ള സൂൎയ്യന്റെ സ്ഥിതിഭേദമാണു്. ആകാശത്തിൽ തലക്കു മീതെ പ്രകാശിക്കുമ്പോൾ സൂൎയ്യന്നു ഉഷ്ണം അധികമാണു്. എന്നാൽ അധികം ഉയരത്തിലല്ലാത്ത സ്ഥിതിയിൽ ചരിഞ്ഞ രശ്മികളോടുകൂടി പ്രകാശിക്കുമ്പോൾ അത്ര ഉഷ്ണം നമുക്കു തോന്നുന്നില്ല.

ഇങ്ങനെ ഒരേ സ്ഥലത്തു തന്നേ ഓരോ കാലങ്ങളിൽ ആകാശത്തിൽ സൂൎയ്യന്റെ സ്ഥിതിഭേദമനുസരിച്ചു് ഉഷ്ണത്തിന്നു് ഏററക്കുറച്ചിൽ സംഭവിക്കുന്നു. ഇതു നിമിത്തം നമുക്കു കൊല്ലത്തിൽ ഒരുഷ്ണകാലവും ഒരു ശീതകാലവും ഉണ്ടു്. ഉഷ്ണകാലത്തിൽ സൂൎയ്യൻ ആകാശത്തിൽ ഏററവും ഉയൎന്നും ശീതകാലത്തു ഏററവും താണും കാണപ്പെടുന്നു. ഒരു ദിവസത്തിലെന്ന പോലെ ഒരു സംവത്സര

ത്തിലും ഭിന്നഭിന്ന കാലങ്ങളിൽ, ആകാശത്തിൽ സൂൎയ്യന്റെ സ്ഥിതിയേയും രശ്മികളുടെ ചരിവിനെയും അനുസരിച്ച് ഉഷ്ണസ്ഥിതികൾ വ്യത്യാസം വരുന്നു.

മേയ്, ജൂൺ, ജൂലായി, ആഗസ്ത് എന്നീ മാസങ്ങളിൽ സൂൎയ്യൻ തലക്കു മീതെ പ്രകാശിക്കുമ്പോൾ ഉഷ്ണം അധികം തോന്നുന്നു. എന്നാൽ സെപ്തമ്പർ മുതൽ സൂൎയ്യൻ ക്രമേണ ആകാശത്തിൽ തെക്കുവശത്ത് അധികമധികം താണുതുടങ്ങുകയും ഡിസമ്പർ 21-ാം തിയ്യതി ഏററവും താണസ്ഥിതിയിൽ എത്തുകയും ചെയ്യുന്നു. ഇക്കാലത്തു ഉഷ്ണം കുറഞ്ഞു കുറഞ്ഞു വരുന്നതായി നമുക്കു തോന്നുന്നു. അതുകൊണ്ടു നവമ്പർ, ഡിസമ്പർ, ജനവരി എന്നിവയാണ് നമ്മുടെ ശീതമാസങ്ങൾ. ജനവരി മുതൽ ആകാശത്തിൽ സൂൎയ്യൻ അനുദിനം ഉയൎന്നുയൎന്നു പ്രകാശിക്കയും നമ്മുടെ അരികത്തേക്കണയുകയും ചെയ്യുന്നതായ് തോന്നുന്നു. അപ്പോൾ പകൽ നമുക്കു അധികം ഉഷ്ണം ഉണ്ടാവുന്നു. മേയ്മാസം മുതൽ ആഗസ്ത്‌വരെ സൂൎയ്യൻ ഒരിക്കൽകൂടി ഉച്ചക്കു തലക്കുമീതെ പ്രകാശിക്കയും നമുക്കു വീണ്ടും വേനൽ കാലം ഉണ്ടാകയും ചെയ്യുന്നു.

ഉച്ചക്കു് നിഴൽ ഏതേതു കാലങ്ങളിൽ വടക്കോട്ടും തെക്കോട്ടും തിരിയുന്നുവെന്നും എപ്പോൾ അതു ഹ്രസ്വമാവും എപ്പോൾ ദീൎഘവും ആകുന്നുവെന്നും പരിശോധിക്ക. നിഴലുകളുടെ നീളവും സ്ഥിതിഭേദവും ആകാശത്തിൽ സൂൎയ്യന്റെ സ്ഥിതിക്കനുസരിച്ചിരിക്കും.

ഇന്ത്യയിൽ ശീതകാലത്തുകൂടി മദ്ധ്യാഹ്നസൂൎയ്യൻ വളരെ താണ് പ്രകാശിക്കുന്നതായി നാം കാണുന്നില്ല. അതുകൊണ്ടു നമുക്ക് സൂൎയ്യനിൽനിന്നു എപ്പോഴും നല്ല ഉഷ്ണം ലഭിക്കുന്നു. അതിനാൽ നമ്മുടെ രാജ്യം ഉഷ്ണരാജ്യമായിരിക്കുന്നു. എന്നാൽ ഇംഗ്ലണ്ടു്, ന്യൂസിലണ്ട് എന്നിങ്ങനെ

യുള്ള ചില രാജ്യങ്ങളിൽ ഉച്ചസ്സൂര്യൻ വേനൽക്കാലത്തു തന്നെ വളരെ താണും ശീതകാലത്ത് അതിലധികം താണും പ്രകാശിക്കുന്നു. അത്തരം രാജ്യങ്ങളിൽ വേനൽക്കാലത്ത് കുളൎമ്മയും ശീതകാലത്ത് വളരെ ശൈത്യവും ഉണ്ടാവുന്നു. ഇവയ്ക്കു പുറമെ വളരെ വടക്കും വളരെ തെക്കും കിടക്കുന്ന ചില സ്ഥലങ്ങളും ഭൂമിയിലുണ്ട്. അവിടങ്ങളിൽ വളരെ ദിവസത്തോളം സൂൎയ്യനെ കാണുകയേ ഇല്ല. എന്നാൽ വേനലിൽ അത്രതന്നെ സമയം സൂൎയ്യൻ അവിടെ അസ്തമിക്കുന്നതുമില്ല. ഇക്കാലത്തു സൂൎയ്യൻ ആകാശത്തിൽ വളരെ താണ് പ്രകാശിക്കുന്നതായും ചക്രവാളത്തിനു ചുററും വൃത്താകൃതിയിൽ സഞ്ചരിക്കുന്നതായും കാണാം. ഇത്തരം സ്ഥലങ്ങൾ മദ്ധ്യരേഖയിൽനിന്നു വളരെ അകലെക്കിടക്കുന്നു. അവ ലോകത്തിലെ അതിശീതപ്രദേശങ്ങളത്രെ.

മദ്ധ്യരേഖയിൽനിന്നകന്ന് വടക്കോട്ടോ തെക്കോട്ടോ പോകുമ്പോൾ ഉഷ്ണം കുറയുന്നതുപോലെതന്നെ, ഒരു പൎവ്വതത്തിൽകൂടെയോ ആകാശവിമാനത്തിൽകൂടെയോ മേല്പോട്ടു പോകുമ്പോൾ തണുപ്പു കൂടിക്കൂടി വരുന്നതായി നമുക്കു തോന്നുന്നു. സ്ഥലങ്ങൾക്ക് ഉയരം കൂടുംതോറും ഉഷ്ണവും കുറയുന്നു. ഇതുകൊണ്ടാണ് വേനൽക്കാലത്ത് അനവധി ജനങ്ങൾ നീലഗിരി, പഴണി, ചേൎവ്വരായി എന്നിവിടങ്ങളിലേക്കു പോകുന്നത്. നീലഗിരിയിൽ കൂനൂർ, ഊട്ടകമെണ്ട് എന്നിവയും പഴണിയിൽ കൊടൈക്കനാലും ചേൎവ്വരായിൽ ഏർക്കാട്ടും ഉയരത്തിലുള്ള സുഖവാസസ്ഥലങ്ങളാണ്.

പുറമേ, സമുദ്രം, അതിൻെറ സമീപത്തുള്ള കരയിലെ ശീതോഷ്ണത്തെ ഭേദപ്പെടുത്തുന്നു. സമുദ്രത്തിൻെറ സമീപത്തുള്ള സ്ഥലങ്ങൾ വേനലിൽ കുളൎമ്മയും ശീതകാലത്തു

മന്ദോഷ്ണവുമുള്ളവയായിരിക്കും. എന്നാൽ ഉൾനാടുകളിൽ ഇങ്ങിനെ സംഭവിക്കുന്നതല്ല. ഉദാഹരണത്തിന്നു, മദിരാശി, നാഗപട്ടണം എന്നിവ വെല്ലൂർ, തൃശ്ശിനാപ്പള്ളി എന്നിവപോലെ വേനലിൽ അത്ര ഉഷ്ണവും ശീതകാലത്തു അത്ര തണുപ്പും ഉള്ളവയല്ല. ഇതിന്നു കാരണം സമുദ്രത്തിന്നു അതിന്റെ സമീപത്തുള്ള സ്ഥലങ്ങളുടെ ശീതോഷ്ണാവസ്ഥയെ മിതമാക്കുവാനുള്ള ശക്തിയുള്ളതു തന്നെ.

ഇപ്പോൾ നമ്മുടെ സംസ്ഥാനത്തിലെ ശീതോഷ്ണാവസ്ഥയെക്കുറിച്ചു നാം എന്തെല്ലാം പഠിച്ചുവെന്നു നമുക്കു പരിശോധിക്കാം.

1. ഉച്ചക്കു സൂര്യൻ തലക്കുമീതെ വരുന്ന കാലങ്ങളിൽ അതായതു വേനലിൽ ഇവിടെ ഉഷ്ണമാണെന്നും സൂര്യൻ ആകാശത്തിൽ താണസ്ഥിതിയിൽ പ്രകാശിക്കുമ്പോൾ, അതായതു തണുപ്പുകാലത്തു, ശീതമാണെന്നും

2. നമ്മുടെ രാജ്യം മദ്ധ്യരേഖയോടടുത്താകയാൽ ഉഷ്ണരാജ്യമാണെന്നും

3. കുന്നുകളും പർവ്വതങ്ങളും സമതലങ്ങളെക്കാൾ ഉഷ്ണം കുറഞ്ഞവയാണെന്നും

4. സമുദ്രം അതിന്റെ സമീപത്തുള്ള സ്ഥലങ്ങളിലെ ശീതോഷ്ണാവസ്ഥയെ മിതമാക്കുന്നതുകൊണ്ടു അവിടങ്ങളിൽ ഉൾനാടുകളിലെന്നപോലെ അതിശീതമോ അത്യുഷ്ണമോ കാണുന്നതല്ലെന്നും നാം ഗ്രഹിച്ചുകഴിഞ്ഞു.

---

## അദ്ധ്യായം 8.

### കാലാവസ്ഥ: കാററുകളും മഴയും.

നമ്മുടെ സംസ്ഥാനം മൂന്നു ഭാഗത്തും സമുദ്രത്താൽ ചുററപ്പെട്ടതാണെന്നു നാം ഗ്രഹിച്ചുവല്ലോ. സൂര്യോഷ്ണം

നിമിത്തം ഈ വെള്ളത്തിൽ കുറെ ഭാഗം ആവിയായിത്തീ ൎന്നു വായുവിൽ ചേരുന്നു. ഇങ്ങിനെ നീരാവി കലൎന്ന വായു കരയിലേക്കു വീശിത്തുടങ്ങുമ്പോൾ മഴയുണ്ടാവുന്നു. നദികൾ, തടാകങ്ങൾ, കിണറുകൾ, ഏരികൾ എന്നിവ യിൽ നാം കാണുന്ന ജലമെല്ലാം സമുദ്രത്തിൽനിന്നു ഇങ്ങ നെ വന്നതത്രെ.




പടം 6. തെക്കുപടിഞ്ഞാറൻ
കാലവൎഷക്കാററുകളിൽനിന്നുള്ള മഴ.

ജൂൺ, ജൂലായ്, ആഗസ്ത് എന്നീ മാസങ്ങളിൽ സൂൎയ്യൻ ഉച്ചയ്ക്കു തലയ്ക്കുമീതെ പ്രകാശിക്കയും അധികം ഉഷ്ണം

ഉണ്ടാകയും ചെയ്യുമ്പോൾ ഒരു ബലമായ കടൽക്കാററ് ഹിന്തുസമുദ്രത്തിൽനിന്ന് വീശുന്നു. ഈ കാററു പശ്ചിമഘട്ടങ്ങളിൽ തട്ടിത്തണുത്ത് പടിഞ്ഞാറെക്കടൽത്തീരത്ത് ഘന മഴ നല്കുന്നു. തെക്കുപടിഞ്ഞാറൻ കാലവർഷക്കാററായ ഇതിൽനിന്ന് പശ്ചിമഘട്ടത്തിന്നു കിഴക്കുള്ള ഖണ്ഡങ്ങളിൽ മഴ കിട്ടുന്നില്ല. എന്നാൽ പാലക്കാട്ടുറ




പടം. 7. വടക്കുകിഴക്കൻ
കാലവർഷക്കാററുകളിൽനിന്നുള്ള മഴ.

സ്സിൽക്കൂടി അല്പം നീരാവി കടന്നുപോകുന്നതുകൊണ്ടു് കോയമ്പത്തൂർ ജില്ലയുടെ ചില ഭാഗങ്ങളിൽ ഒരുമാതിരി മഴ

കിട്ടുന്നു. ഈക്കാലത്തുതന്നെ വടക്കൻ സർക്കാർപ്രദേശങ്ങ
ളിൽ ബങ്കാള ഉൾക്കടലിന്റെ ഭാഗത്തു കൂടിവരുന്ന തെക്കുപ
ടിഞ്ഞാറൻ കാലവർഷക്കാററിൽനിന്ന് നല്ല മഴ കിട്ടുന്നു.
ഇങ്ങനെ ജൂൺ, ജൂലായ്, ആഗസ്റ്റ് എന്നീ മാസങ്ങളിൽ
തെക്കുപടിഞ്ഞാറുനിന്ന് കാലവർഷക്കാററടിക്കുമ്പോൾ ന
മ്മുടെ സംസ്ഥാനത്തിൽ ചില ഭാഗങ്ങളിൽമാത്രം—പടി
ഞ്ഞാറെ കടൽതീരം, വടക്കൻ സർക്കാർ എന്നിവയിൽമാത്രം
—നല്ല മഴ കിട്ടുന്നു. മററുഭാഗങ്ങളിൽ ചിലേടത്ത് ഇക്കാല
ത്തു മഴ വളരെ കുറഞ്ഞും മററു ചിലേടങ്ങളിൽ തീരെ
ഇല്ലാതെയും ഇരിക്കുന്നു.

ഒക്ടോബർമുതൽ ഡിസെമ്പർവരെ സൂര്യൻ ആകാശ
ത്തിൽ തെക്കു ഭാഗത്ത് അധികമധികം താണു പ്രകാശിക്ക
യും തണുപ്പു ദിവസേന കൂടിവരികയും ചെയ്യുന്ന കാലത്തു
കാററു നേരെ വിപരീതപ്രദേശത്തുനിന്നു, അതായത്തു വടക്കു
കിഴക്കുനിന്ന്, വീശുന്നു. കരക്കാററാകയാൽ ഇതു നീരാവി
യില്ലാത്തതാണ്. എന്നാൽ ബങ്കാളഉൾക്കടൽ കടക്കു
മ്പോൾ അതു നീരാവി സംഭരിച്ച് കൃഷ്ണാനദിക്കു തെക്കുള്ള
കടൽത്തീരത്തിൽ മഴനല്കുന്നു.

കർണ്ണാട്ടിക്ക് സമതലത്തിലെ മഴക്കാലം ഇതാണ്. ഇക്കാ
ലത്ത് ഇവിടെ കിട്ടുന്ന മഴ വേനലിൽ കാലവർഷക്കാററു നിമി
ത്തം പടിഞ്ഞാറെക്കരയിൽ കിട്ടുന്ന മഴയേക്കാൾ എത്രയോ
ചുരുക്കമാണ്. ഇതിന്നു കാരണം സമുദ്രത്തിന്റെ അല്പ
ഭാഗത്തുകൂടി മാത്രം കാററു വീശുന്നതും ബാഷ്പീകരണം കുറ
ഞ്ഞ ശീതകാലത്ത് അടിക്കുന്നതും ആണ്. പശ്ചിമഘട്ട
ങ്ങൾ കാലവർഷക്കാററുകളെയെന്നപോലെ പൂർവ്വഘട്ടങ്ങൾ
ഈ സമുദ്രക്കാററുകളെ ഡെക്കാൻ പീഠഭൂമിയിൽനിന്നു തടു
ത്തുകളയുന്നു. ഇതു നിമിത്തം ദത്തസംസ്ഥാനത്തിൽ
കൊല്ലത്തിൽ വളരെചുരുക്കം മഴ മാത്രമേ കിട്ടുന്നുള്ളൂ. തൽ

ഫലമായി അവിടെ കൂടെക്കൂടെ ക്ഷാമബാധയുണ്ടാവാറുണ്ടു്.

മഴ കാണിക്കുന്ന പടം അനുസരിച്ചു് സംസ്ഥാനത്തെ താഴെ പറയുന്ന വാർഷികഖണ്ഡങ്ങളാക്കാം.

1. കടലോരസമതലവും പശ്ചിമഘട്ടങ്ങളുടെ പടിഞ്ഞാറെ ചരിവും ഉൾപ്പെടെയുള്ള പശ്ചിമതീരപ്രദേശം. ഇവിടെ ജൂൺ, ജൂലായി ആഗസ്റ്റ് എന്നീ മാസങ്ങളിൽ ധാരാളം മഴ കിട്ടുന്നു.

2. വടക്കൻ സർക്കാർ: ഇക്കാലത്തു തന്നെ ഇവിടെ ബങ്കാളുൾക്കടലിലെ തെക്കുപടിഞ്ഞാറൻ കാററു നിമിത്തം നല്ല മഴ കിട്ടുന്നു.

3. കൃഷ്ണാനദിക്കു തെക്കുള്ള കർണ്ണാട്ടിക്ക് സമതലം അഥവാ കിഴക്കേ കടൽതീരം. ഇവിടെ വടക്കുകിഴക്കൻ കാലവർഷക്കാററിൽനിന്നു ഒക്ടോബർ, നവമ്പർ, ഡിസമ്പർ എന്നീ മാസങ്ങളിൽ മിതമായ മഴ കിട്ടുന്നു. എന്നാൽ ഈ ഖണ്ഡത്തിൻെറ തെക്കേ അററം വരൾച്ചയുള്ളതത്രെ.

4. ദത്തജില്ലകളുടെ പീഠഭൂമിപ്രദേശം: ഇവിടെ പശ്ചിമപൂർവ്വഘട്ടങ്ങളുടെ തടസ്ഥം നിമിത്തം രണ്ടു കാലവർഷക്കാററുകളുടെ ഗുണവും സിദ്ധിക്കുന്നില്ല. അതുകൊണ്ടു് ഇവിടെ മഴ ചുരുക്കവും അസ്ഥിരവും ആണ്. സംസ്ഥാനത്തിൽ ഏററവും വരൾച്ചയുള്ള ഭാഗം ഇതത്രെ.

നമ്മുടെ സംസ്ഥാനത്തിലെ കാലാവസ്ഥയെ (ഋതുസ്ഥിതിയെ) കുറിച്ചു് ഈ അദ്ധ്യായത്തിലും മുന്നദ്ധ്യായങ്ങളിലും പഠിച്ച സംഗതികളനുസരിച്ചു് ഇവിടെ കൊല്ലത്തെ താഴെ പറയുന്ന നാലു കാലങ്ങൾ അല്ലെങ്കിൽ ഋതുക്കളാക്കി ഭാഗിക്കാം.

1. **ജനവരി, ഫിബ്രുവരി, മാർച്ച് മാസത്തിൽ ഒരു** ഭാഗം. ഈ കാലത്തു കുളുർമ്മയുള്ളതും നനവില്ലാത്തതുമായ കാലാവസ്ഥയാണുള്ളത്. വടക്കെ ഭാഗവും ഉൾനാടുകളും ഇപ്പോൾ തെക്കെഭാഗം, കടൽത്തീരം എന്നിവയെക്കാൾ ശീതമാണ്. ഈ കാലത്തു മഴ തീരെയില്ല.

2. മാർച്ച് മാസത്തിന്റെ അവസാനഭാഗം, ഏപ്രിൽ, മേയി എന്നീ മാസങ്ങളിലുള്ള **ഒരു ചുട്ടുവരണ്ട കാലം.** ഉൾനാട്ടിലെ സമതലങ്ങൾ ഇക്കാലത്തു അത്യുഷ്ണങ്ങളാണ്. ഉയരം നിമിത്തം പർവ്വതപ്രദേശങ്ങൾ കുളുർമ്മയുള്ളവയാണ്. കടലോരസമതലങ്ങളിലെ ഉഷ്ണം സമുദ്രസാമീപ്യം നിമിത്തം മിതമായിത്തീരുന്നു.

3. **തെക്കുപടിഞ്ഞാറൻ കാലവർഷക്കാററടിക്കുന്ന കാലം.** ഇതു ജൂൺ, ജൂലായി, ആഗസ്റ്റ് എന്നീ മാസങ്ങളിലാണ്. അപ്പോൾ മന്ദമായ ഉഷ്ണവും പശ്ചിമതീരത്തും വടക്കൻ സർക്കാർപ്രദേശത്തും നല്ല മഴയും ഉണ്ടാവുന്നു. ഇക്കാലത്തു കർണ്ണാട്ടിക് സമതലത്തിൽ ഇടയ്ക്കിടയ്ക്കു മഴ കിട്ടുന്നു. അതിനാൽ സംസ്ഥാനത്തിൽ ചിലഭാഗങ്ങളിൽ ഇപ്പോൾ മന്ദോഷ്ണവും നനവും ഉണ്ട്. പശ്ചിമഘട്ടങ്ങളിൽ ഉത്ഭവിക്കുന്ന നദികൾ, അതായതു, പശ്ചിമതീരത്തുള്ള ചെറിയ നദികളും കർണ്ണാട്ടിക് സമതലത്തിലുള്ള വലിയ നദികളും, ഇപ്പോൾ പൂർണ്ണപ്രവാഹമുള്ളവയായിത്തീരുന്നു.

4. **വടക്കുകിഴക്കൻ കാലവർഷക്കാററടിക്കുന്ന കാലം.** ഒക്ടോബർ, നവമ്പർ, ഡിസമ്പർ ഈ മാസങ്ങളിലാണ് ഇതു. ഇപ്പോൾ ശീതോഷ്ണസ്ഥിതി ക്രമേണ കുറയുന്നു. കർണ്ണാട്ടിക് സമതലത്തിൽ പ്രധാനമായി മഴകിട്ടുന്നതു ഇക്കാലത്താണ്. പശ്ചിമതീരത്തു ഇപ്പോൾ വരൾച്ചയാണുള്ളത്.

---

## അദ്ധ്യായം 9.

## മഴയും ജലസേചനവും.

നമ്മുടെ സംസ്ഥാനത്തിൽ എവിടെ ഘനമഴയും എവിടെ ലഘുവായ മഴയും കിട്ടുന്നുവെന്നും. അതേതു കാലങ്ങളിലാണെന്നും നാം പഠിച്ചുവല്ലോ. മഴ, മനുഷ്യന് എത്രയോ ആവശ്യമായ ഒന്നാണെന്നറിയണം. വെള്ളം കൂടാതെ വൃക്ഷലതാദികൾ വളരുകയില്ല. പുറമേ, ആഹാരം, വസ്ത്രം, ഭവനം എന്നിവയുടെ സമ്പാദനത്തിന്നു നമുക്കാവശ്യമായ സസ്യോല്പന്നങ്ങളെ മഴയില്ലെങ്കിൽ ഉണ്ടാക്കുവാൻ സാധിക്കയില്ല. എന്നാൽ ചെടികൾക്കു വളരുവാൻ ഉഷ്ണവും അത്യാവശ്യമാണ്. ലോകത്തിൽ ചിലേടങ്ങളിൽ ഉഷ്ണമരുഭൂമിയുള്ളതുപോലെ ചിലേടങ്ങളിൽ ശീതമരുഭൂമിയുമുണ്ട്. നമ്മുടെ രാജ്യത്ത് സസ്യാദികൾക്കു വളരുവാൻ വേണ്ടത്ര ഉഷ്ണം കൊല്ലം മുഴുവനും സിദ്ധിക്കുന്നുണ്ട്. എന്നാൽ ഉഷ്ണത്തെക്കാൾ മഴയാണ് അധികം പ്രധാനമായ സംഗതി. മഴയില്ലെങ്കിൽ കർഷകന്ന് ഒന്നും ചെയ്യാനില്ലെന്ന് കവയിത്രിയായ 'അവ്വ' പറഞ്ഞതെത്ര വാസ്തവമാണ്! മഴയില്ലാത്ത കാലങ്ങളിൽ ഗ്രാമവാസികളെല്ലാം അലസരായി കഴിച്ചുകൂട്ടുന്നതു നിങ്ങൾ കണ്ടിരിക്കാം. എന്നാൽ മഴയുടെ ആരംഭത്തോടുകൂടി അവർക്കു, ഉഴവാക്കുക, വിതയ്ക്കുക, കള പറിക്കുക മുതലായ ജോലിത്തിരക്കുകൾ തുടങ്ങുന്നു. ഏതെങ്കിലും ഒരു കൊല്ലം മഴ പെയ്യാതിരുന്നാൽ അക്കൊല്ലം അവരിൽ ഭൂരിപക്ഷവും ഭക്ഷണമില്ലാതെ ബുദ്ധിമുട്ടുന്നു.

എന്നാൽ മഴ ചില കാലങ്ങളിൽ മാത്രമേ ഉണ്ടാവുന്നുള്ളൂ എന്നും അക്കാലങ്ങളിൽ തന്നെ ചില ദിവസങ്ങളിലേ മഴ പെയ്യുന്നുള്ളൂവെന്നും നാം ഗ്രഹിച്ചു. ഒന്നും ചെയ്യാതെ വെറുതെ വിട്ടാൽ മഴവെള്ളത്തിൽ അധികവും ആവിയായി

പ്പോകയോ ഭൂമിയിൽ താണുപോകയോ ചെയ്യും. എന്നാ
ല്ല അതിൽ ഒട്ടേറെ ഉപയോഗശൂന്യമായി കടലിൽ ചെന്നു
ചേരുകയും ചെയ്യും. അതുകൊണ്ടു് ജനങ്ങൾ മഴവെള്ള
ത്തെ പലവിധത്തിൽ ശേഖരിച്ചു് കെട്ടിനിർത്തുകയും ഈ
വെള്ളം കൊണ്ടുപോയി കൃഷികളുടെ ആവശ്യമുള്ളപ്പോൾ സ
സ്യാദികളെ നനക്കയും ചെയ്യുന്നു. ഇതിന്നാണ് ജലസേച
നമെന്നു പറയുന്നതു്.

ജലസേചനത്തിന്നുള്ള ഒരു മാർഗ്ഗം ഏരികൾ അല്ലെ
ങ്കിൽ കൃത്രിമതടാകങ്ങൾ നിർമ്മിക്കുകയാണ്. ഒരു താഴ്വര
ക്കോ, ചരിവുള്ള ഒരു ഭൂപ്രദേശത്തിന്നോ എതിരായി ഒരു
തിട്ടോ വരമ്പോ കെട്ടിയുണ്ടാക്കുന്നു. ഇതുനിമിത്തം മഴവെ
ള്ളം ഉപയോഗശൂന്യമായി ഒലിച്ചുപോകാതെ അവിടെ
കെട്ടിനില്ക്കുന്നു. ഈ വെള്ളത്തെ താഴെയുള്ള വയലുകളി
ലേക്ക് ആവശ്യംപോലെ നീർച്ചാലുകളിൽക്കൂടെ തിരിച്ചുകൊ
ണ്ടുപോകുന്നു. ഏരികളിൽ പലതിന്നും വെള്ളം സിദ്ധിക്കു
ന്നതു് സംഭരണകേന്ദ്രത്തിൽ (Catchment area) ഉള്ള വർഷ
ജലത്താൽ മാത്രമല്ല. പൂർണ്ണപ്രവാഹസമയത്തു് നദിക
ളിൽ നിന്നു് തോടുകൾവഴിക്കും ഇവയ്ക്കു് ജലം സിദ്ധിക്കുന്നു.
കിഴക്കേതീരത്തും ദത്തജില്ലകളിലും തടാകജലസേചനം
വളരെ സാധാരണമാണ്. ഇവിടെ ഓരോ ഗ്രാമത്തിലും
ഓരോ ഏരിയുണ്ടാവും.

ചില ഏരികൾ വളരെ വലിയവയായിരിക്കും. ഇവ നി
മിത്തം ഒരേ സമയത്തു് അനേകം ഗ്രാമങ്ങളിലെ വയലുകൾ
നനയ്ക്കപ്പെടുന്നു. കർണ്ണൂൽ ജില്ലയിലെ കമ്പം ഏരിയും
നെല്ലൂർ ജില്ലയിലെ കലിഗിരി ഏരിയും ചിങ്കൽപ്പേട്ട ജില്ല
യിലെ ചെമ്പരം പാക്കം ഏരിയും ചില വലിയ ഏരികളാ
ണ്. പശ്ചിമതീരത്തും ഡെൽട്ടാ പ്രദേശങ്ങളിലും ഏരിമൂ
ലമുള്ള ജലസേചനം അത്ര സാധാരണമല്ല.

ചിലപ്പോൾ കിണറുകൾ കുഴിച്ച് അന്തർഭാഗത്തെ ജലം പുറത്തെടുത്ത് കൃഷിസ്ഥലങ്ങളും തോട്ടങ്ങളും നനച്ചു വരുന്നു. എന്നാൽ പലപ്പോഴും കിണറുകൾ മറ്റു ജലസേചനമാർഗ്ഗങ്ങളെ സഹായിക്കയും പൂർത്തിയാക്കുകയുമാണ് ചെയ്യുന്നത്. കിണറുകളിൽനിന്നു വെള്ളം തേകുന്നത് മനുഷ്യർ പ്രവർത്തിക്കുന്ന ഏത്തം നിമിത്തമോ കാളകൾ വലിക്കുന്ന കവലകൾ നിമിത്തമോ ആകുന്നു. എന്നാൽ ഇപ്പോൾ ധാരാളം വെള്ളമുള്ള ദിക്കുകളിൽ വെള്ളം ഉയർത്തി ഏറ്റപ്പാൻ യന്ത്രങ്ങൾ ഉപയോഗിച്ചുവരുന്നു. പക്ഷേ സമ്പന്നന്മാരായ കൃഷിക്കാർക്കു മാത്രമേ അവ വാങ്ങി ഉപയോഗിക്കുവാൻ സാധിക്കയുള്ളു. കിണറുമൂലമുള്ള ജലസേചനം കോയമ്പത്തൂരിൽ സാധാരണമാണ്.



പടം 8. കൃഷ്ണാനദിയിലെ അണക്കെട്ട്.

ജലസേചനത്തിനുള്ള മറെറാരു മാർഗ്ഗം പുഴകളിൽ അണകെട്ടി വെള്ളം തോടുകൾമൂലം കൃഷിസ്ഥലങ്ങളിലേക്കു

കൊണ്ടുപോകയാണ്. ഇത്തരം തോടുകളിൽ പ്രസിദ്ധവും വലിയതും ആയവ ഗോദാവരി, കൃഷ്ണ, കാവേരി എന്നിവയുടെ തുരത്തിലുള്ളവയാണ്. ഗോദാവരിയിൽ രാജമന്ദ്രിക്കു താഴെയുള്ള ധവളേശ്വരത്തും, കൃഷ്ണയിൽ ബെസവാഡയിലും അണക്കെട്ടുകൾ ഉണ്ടു്. ഈ രണ്ടു സ്ഥലത്തുനിന്നും തോടുകൾ നിർമ്മിക്കപ്പെട്ടിട്ടുമുണ്ടു്. ഈ തോടുകൾ രണ്ടു തുരത്തുകളിലുമുള്ള കൃഷിസ്ഥലങ്ങളെ നനക്കുന്നു. ഈ നദികളിലെ തോടുകൾ തമ്മിൽ യോജിപ്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് തോണികൾക്കു ഗതാഗതത്തിന്നു സൌകൎയ്യമുണ്ടു്. മതിരാശിയിലേക്കു പോകുന്ന ബക്കിങ്ങാംതോടുമായി തെക്കു ഭാഗത്തു ഇവ സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. കാവേരിത്തുരത്തിലുള്ള വലിയ അണക്കെട്ടു് ഒരായിരം കൊല്ലങ്ങൾക്കു മുമ്പു് ചോളരാജാക്കന്മാരിൽ ഒരാൾ നിർമ്മിച്ചതാണ്. അടുത്തകാലത്ത് ഈ അണക്കെട്ടു് മേൽഭാഗത്തുള്ള മറെറാരണക്കെട്ടുനിമിത്തവും മററും നന്നാക്കിയിട്ടുണ്ടു്. കാവേരിയിലെ തോടുകൾ ജലസേചനത്തിന്നു മാത്രമല്ലാതെ ഗതാഗതത്തിന്ന് ഉപയോഗമുള്ളവയല്ല.

പെണ്ണാർ, പാലാർ, തെക്കൻപെണ്ണാർ എന്നിങ്ങനെയുള്ള ചില ചെറിയ നദികൾ വരണ്ടുപോകുന്നു. ശരത്തിൽ അവയുടെ തടങ്ങളിൽ നീച്ചാലുകൾ വെട്ടി താഴെയുള്ള ഗ്രാമങ്ങളെ നനയ്ക്കുന്നു. ഇവയിലും മററു ചില നദികളിലും അണക്കെട്ടുകൾ നിർമ്മിച്ചിട്ടുണ്ടു്. പ്രവാഹജലം ഇവയിൽനിന്നു ഏരികളിലേക്കു തിരിച്ചുകൊണ്ടുപോകുന്നു.

തിരുവിതാംകൂർ മലകളിൽ ഉത്ഭവിച്ചു് ഘനമഴയുള്ള രാജ്യത്തുകൂടി അറബിക്കടലിൽ ചെന്നു വീഴുന്ന ഒരു നദിയാണ് പെരിയാർ. മതിരാശി ഗവമ്മേണ്ടു് നദീതടത്തിൽ ഒരു വലിയ അണകെട്ടി ജലം സംഭരിച്ചു് മലയിലുള്ള തുരങ്കത്തിൽകൂടെ വെള്ളം വൈഗെയിലേക്കു കൊണ്ടുപോകുന്നു.

ഉപയോഗമില്ലാതെ കടലിൽ ചെന്നു ചേരുമായിരുന്ന ജലത്തെ തോട്ടുകൾമൂലം കൊണ്ടുചെന്നു് മധുരജില്ലയിൽ അനേകായിരം ഏക്കർ സ്ഥലങ്ങളെ നനച്ചുവരുന്നു.

ഗഞ്ചാം ജില്ലയിൽ ഋഷികുല്യയിലെ തോട്ടുകളും വളരെ സ്ഥലത്തെ നനെക്കുവാൻ ഉതകുന്നു.

---

## അദ്ധ്യായം 10.

## മണ്ണും വിളവുകളും.

### മണ്ണുകൾ

സസ്യങ്ങളുടെ വളൎച്ചയ്ക്കു ചൂടും വെള്ളവും മാത്രമല്ല നല്ല മണ്ണും ആവശ്യമാണു്. സൂൎയ്യോഷ്ണം, കാററു, വെള്ളം എന്നിവയുടെ പ്രവൎത്തനം നിമിത്തം പാറകൾ ദ്രവിച്ചാണു് മണ്ണുണ്ടാവുന്നതു്.

നമ്മുടെ സംസ്ഥാനത്തിലെ മണ്ണിൽ അധികവും പാറ ചരൽ, മണൽ, ലവണാംശം എന്നിവ കലൎന്നതാകയാൽ വളരെ ഫലപുഷ്ടിയുള്ളതല്ല. ദത്തജില്ലകളിലെന്നപോലെ ചിലേടത്തു് കാണുന്ന കറുത്ത മണ്ണു് ഒരുമാതിരി കളിമണ്ണാണു്. ഇതിൻെറ ഉപരിഭാഗം നനവു കുറഞ്ഞു് വരണ്ടിരിക്കുന്നതായു് തോന്നുമെങ്കിലും ഉള്ളിൽ വളരെ സമയത്തോളം നനവു് നിലനിൎത്തുവാൻ ഇതിനു ശക്തിയുണ്ടു്. അതുകൊണ്ടു് മഴ ചുരുക്കമായാലും ഈ മണ്ണിൽ വരൾച്ചയുള്ള പ്രദേശത്തുണ്ടാവുന്ന പരുത്തി മുതലായ വിളവുകൾ ഉണ്ടാവും.

നദികൾ വഹിച്ചുകൊണ്ടുവരുന്ന ചളിയും മണലും കൂടിച്ചേൎന്ന പശിമരാശി മണ്ണാണു് ഉത്തമമായതു്. അതിൽ സസ്യഭക്ഷണം ധാരാളം ഉണ്ടായിരിക്കുമെന്നു മാത്രമല്ല അതെളുപ്പം ഉഴവാക്കുവാനും സാധിക്കും. അത്തരം പശിമ

മണ്ണ് ഡെൽട്ടാ പ്രദേശങ്ങളിലും പുഴംപള്ളങ്ങളിലും കാണുന്നു. ഗോദാവരി, കൃഷ്ണ, കാവേരി എന്നിവയിലെ തുരുത്തുകളിലും പശ്ചിമതീരപ്രദേശങ്ങളിലും ഇത്തരം ഫലപുഷ്ടിയുള്ള മണ്ണാണുള്ളത്. സംസ്ഥാനത്തിലെ ഏററവും ഫലപുഷ്ടിയുള്ള ഭാഗങ്ങളാണവ. അവയിൽ രണ്ടു പ്രാവശ്യവും ചിലപ്പോൾ മൂന്നുപ്രാവശ്യവും വിളവുകളെടുക്കാറുണ്ട്.

## വിളവുകൾ

കൃഷിചെയ്യപ്പെടുന്ന വിളവുകളെ നഞ്ച (Wet crops) പുഞ്ച (Dry crops) തോട്ടം (Garden crop) എന്നിങ്ങനെ മൂന്നുതരങ്ങളായി ഭാഗിക്കാം. മഴ അല്ലെങ്കിൽ ജലസിദ്ധി, മണ്ണ് എന്നിവയുടെ സ്ഥിതി അനുസരിച്ചു ഇവ വ്യത്യാസപ്പെടുന്നു.

### നഞ്ചവിളകൾ

പ്രധാനപ്പെട്ട നഞ്ചക്കൃഷി നെല്ലാകുന്നു. നല്ല സൂര്യോഷ്ണവും ധാരാളം ജലവും പശിമയുള്ള മണ്ണും ഉള്ള ദിക്കിലാണ് നെല്ല് ധാരാളം കൃഷിചെയ്യുന്നത്. നമ്മുടെ സംസ്ഥാനത്തിൽ അത് കൃഷിചെയ്തുവരുന്നത് നദികളുടെ തുരുത്തുകളിലും പശ്ചിമതീരപ്രദേശത്തും പൂർവ്വതീരത്തുള്ള ചെറുനദികളുടെ അണക്കെട്ടിന്നും അനേകം ഏരികൾക്കും താഴെയുള്ള സ്ഥലങ്ങളിലും ആകുന്നു. കരിമ്പു പ്രധാനപ്പെട്ട മറെറാരു നഞ്ചക്കൃഷിയാകുന്നു. നെല്ലിന്നാവശ്യമായ സ്ഥിതികൾ തന്നെയാണ് ഏകദേശം കരിമ്പിന്നും ആവശ്യം. എന്നാൽ അതിന്ന് കൂടക്കൂടെ വെള്ളം നനയ്ക്കേണമെന്നല്ലാതെ നെല്ലിനെപ്പോലെ വെള്ളം കെട്ടിനില്ക്കേണ്ട ആവശ്യം ഇല്ല. ഗോദാവരി തെക്കനാക്കാട്ട്, കോയമ്പത്തൂർ എന്നിവിടങ്ങളിലാണ് അധികമായി കരിമ്പുകൃഷി ചെയ്യുന്നത്.

### പുഞ്ചകൃഷി

കൃത്രിമമായ ജലസേചനത്തെക്കാൾ മഴയെ ആശ്രയിച്ചിരിക്കുന്ന സ്ഥലങ്ങളിലാണ് ഈ കൃഷി അധികമായി നടക്കുന്നത്. ചോളം, കമ്പു്, മുത്താറി മുതലായ ധാന്യങ്ങളും തുവര, പലവിധമായ കടലകൾ മുതലായ പയറുവർഗ്ഗങ്ങളും എള്ളു്, നിലക്കടല, ആവണക്ക് മുതലായ എണ്ണ വിത്തുകളും ആണ് പ്രധാന പുഞ്ചകൃഷികൾ. ചോളം, കമ്പു്, മുത്താറി എന്നിവ നെല്ലരിയെക്കാൾ അധികം പോഷകങ്ങളാണ്. അവ അധികമായും കൂലിവേലക്കാരുടെയും സാധുക്കളുടെയും ഭക്ഷണമാകുന്നു. ദത്തജില്ലകളിലും മഴ ചുരുക്കമായ മററു മേടപ്രദേശങ്ങളിലുമാണ് അവ ധാരാളം കൃഷിചെയ്തുവരുന്നത്. നെൽകൃഷിക്ക് വേണ്ടത്ര വെള്ളമില്ലാത്ത നഞ്ചനിലങ്ങളിലും ചിലപ്പോൾ അവ കൃഷിചെയ്തുവരുന്നു.

ദത്തജില്ലകളിലെ കറുത്ത മണ്ണിലും തിരുനെൽവേലി കോയമ്പത്തൂർ എന്നിവിടങ്ങളിലും പരുത്തി അധികമായി കൃഷിചെയ്യുന്നു. വെള്ളം നനച്ചുണ്ടാക്കുന്ന ഒരുതരം പരുത്തിയുണ്ടു്. ഇതു സാധാരണ നാടൻപരുത്തിയെക്കാൾ വിശേഷപ്പെട്ടതാണ്.. ഇതു കോയമ്പത്തൂരിൽ കൃഷിചെയ്യപ്പെടുന്നു.

### തോട്ടകൃഷി

നല്ലകിണറുകൾ കുഴിപ്പാൻ സൌകര്യമുള്ള ദിക്കുകളിൽ മാത്രമേ തോട്ടകൃഷി ചെയ്തുവരുന്നുള്ളു. ഇവയിൽ പ്രധാനം പലമാതിരി പച്ചക്കറികൾ, മുളക്, മഞ്ഞൾ, വെററില, വാഴ എന്നിവയത്രെ. പുഴവെള്ളം കൊണ്ടുചെന്ന് നനച്ച് ഗോദാവരി, കൃഷ്ണ, തൃശ്ശിനാപ്പള്ളി, മധുര എന്നീ ജില്ലകളിൽ പുകയില കൃഷിചെയ്തുവരുന്നു. കോയമ്പത്തൂരിൽ കിണ

റുകളിൽ നിന്നു വെള്ളം തേകിയിട്ടാണു് പുകയില കൃഷിചെയ്യുന്നതു്. കുരുമുളകു്, ഏലം മുതലായവ അധികമായി പശ്ചിമതീരത്തു് കൃഷിചെയ്യുന്നു. സംസ്ഥാനത്തിൻെറ പല ഭാഗങ്ങളിലും മാവു്, മധുരനാരകം ചെറുനാരകം, പിലാവു് മുതലായ ഫലവൃക്ഷങ്ങൾ നട്ടുവളർത്തിവരുന്നു.

---

## അദ്ധ്യായം 11.

## കാട്ടുകളും മലത്തോട്ടങ്ങളും.

### തോട്ടങ്ങൾ

കുളൎമ്മയും നല്ല മഴയും ഉള്ള പശ്ചിമഘട്ടങ്ങൾ, നീലഗിരി, ആനമല, പഴണി എന്നിവയുടെ ചരിവുകളിൽ ഉള്ള തോട്ടങ്ങളിൽ ഉപയോഗമുള്ള ചില ചെടികൾ വളരുന്നു. ഇവ ചായ, കാപ്പി, സിങ്കോന, റബ്ബർ എന്നിവയാണു്. ചായച്ചെടിയുടെ തളിരുകളും കാപ്പിച്ചെടിയുടെ കായ്കളും പറിച്ചെടുത്തു വേണ്ടപ്പെട്ട സംസ്കാരങ്ങൾ വരുത്തിയ ശേഷം പാനീയങ്ങൾ ഉണ്ടാകുവാൻ ഉപയോഗിക്കുന്നു. മലമ്പനിക്കുള്ള ഒരുത്തമൌഷധമായ കൊയനാവു് സിങ്കോനയുടെ തൊലിയിൽനിന്നു കിട്ടുന്നു. റബ്ബർചെടിയുടെ പാലിൽനിന്നു് റബ്ബർ ഉണ്ടാക്കുന്നു. ഇതുകൊണ്ടു് മോട്ടാർ ചക്രങ്ങളും മററനേകം വസ്തുക്കളും ഉണ്ടാക്കിവരുന്നു. ഈ തോട്ടങ്ങളിൽനിന്നു ആദായം കിട്ടിത്തുടങ്ങുന്നതിനുമുമ്പ് ആദ്യത്തെ കുറെ കൊല്ലങ്ങളിൽ ധാരാളം പണമിറക്കേണ്ടതായിരുന്നു. അതിനാൽ ധനികരായ യൂറോപ്യൻ തോട്ടക്കാർ മാത്രമേ ഈ പ്രവൃത്തിയിൽ ഏർപ്പെടാറുള്ളൂ. തോട്ടപ്പണിക്കു തങ്ങളുടെ കീഴിൽ അനേകം കൂലിക്കാരെ ഇവർ ഏർപ്പെടുത്തിവരുന്നു.

## കാടുകൾ

ഘനമഴയുള്ള പ്രദേശങ്ങളിൽ നിബിഡമായ കാടുകൾ വളരുന്നു. മഴയില്ലാത്ത ഖണ്ഡങ്ങളിൽ മരങ്ങൾ ദുല്ലഭമാണ്. പശ്ചിമതീരപ്രദേശത്തു് ഘനമഴയുള്ളതുകൊണ്ടു് പശ്ചിമഘട്ടങ്ങളിലെ പടിഞ്ഞാറെ ചരിവിൽ ഇടതിങ്ങിയ കാടുകളുണ്ടു്. ഈ കാടുകളിൽ ഉപയോഗമുള്ള പല മരങ്ങളും വളരുന്നു. അവയിൽവെച്ചു് ഏററവും വില പിടിച്ചതു തേക്ക്, ചന്ദനം, വീട്ടി എന്നിവയാകുന്നു. പശ്ചിമഘട്ടങ്ങളിലെ ചരിവുകളിലുള്ള മരത്തടികൾ മുറിച്ചു നദികളിൽകൂടി സമതലങ്ങളിലേക്ക് ഒഴുക്കിവിടുന്നു. അവിടെനിന്ന് അവയെ രാജ്യത്തിൻെറ പല ഭാഗങ്ങളിലേക്കും അയക്കുന്നു. പുരാതനകാലത്തു് പശ്ചിമതീരത്തുള്ള സമതലങ്ങളിൽകൂടി ഘനമഴനിമിത്തം കാടുകൾ ഉണ്ടായിരുന്നിരിക്കണം. എന്നാൽ മനുഷ്യർ അവയെ കൃഷിപ്പണിക്കു വേണ്ടി വെട്ടിത്തെളിയിച്ചിരിക്കുന്നു. ഇപ്പോഴും, ഒന്നും പ്രവത്തിക്കാതെ കുറെക്കാലം വെറുതെയിട്ടാൽ ഈ പ്രദേശം മുഴുവനും അല്പകാലത്തിനുള്ളിൽ കാടുകൾകൊണ്ടു മൂടിപ്പോകും.

ഗഞ്ചാം മുതൽ നീലഗിരിവരെ പൂവ്വഘട്ടങ്ങളിലും കാടുകളുണ്ടു്. എന്നാൽ ഇവിടെ മഴ അത്ര അധികം ഇല്ലാത്തതിനാൽ കാടുകൾ വളരെ തിങ്ങിയവയും മരങ്ങൾ വലിയവയും അല്ല.

കിഴക്കെതീരം വരൾച്ചയുള്ളതായതിനാൽ മരങ്ങളുടെ വളച്ച്കനുഗുണമല്ല. കൃഷിപ്പണിക്കോ നിവാസത്തിന്നോ വേണ്ടി വെട്ടിത്തെളിയിക്കാത്തിടത്തു് ഇവിടെ കുററിക്കാടുകളാണ് സ്വാഭാവികമായി വളരുന്നതു്. അത്തരം കാടുകൾ നിമിത്തം കന്നുകാലികൾക്കു മേച്ചിൽസ്ഥലങ്ങളും വയലുകൾക്കു ഇലവളവും ഗ്രാമവാസികൾക്കു വിറകും

തോല്കൾ മയം വരുത്തി നന്നാക്കുവാനുള്ള പദാൎത്ഥങ്ങളും മററു പലേ വസ്തുക്കളും സിദ്ധിക്കുന്നു.

ആസ്ത്രേലിയയിൽ നിന്ന് യൂക്കലിപ്റ്റസ് മരങ്ങൾ നീലഗിരിയിൽ കൊണ്ടുവന്നു വെച്ച് പിടിപ്പിച്ചിട്ടുണ്ട്. അവയിൽനിന്ന് ഒരൌഷധമായുപയോഗപ്പെടുന്ന വിലപിടിച്ച ഒരു തൈലം കിട്ടുന്നു. പുറമെ അവിടത്തെ നിവാസികൾക്കു ഇവയിൽനിന്നു വിറകും ലഭിക്കുന്നു.

പശ്ചിമതീരത്തും പൂൎവ്വതീരത്തുമുള്ള മണൽപ്രദേശങ്ങളിൽ കേരവൃക്ഷവും കശുമാവുകളും ധാരാളം വളരുന്നു. കശുമാവ് മണ്ണിനെ നന്നാക്കുന്നു. അതു വിറകായും ഉപയോഗപ്പെടുന്നു.

പശ്ചിമപൂൎവ്വഘട്ടങ്ങളിലെ കാട്ടുകളിൽ മുളകൾ ധാരാളമായി വളരുന്നു. അവ പലെ ആവശ്യങ്ങൾക്കുമുതകുന്നു. തെങ്ങ് പശ്ചിമതീരത്തും, പൂൎവ്വതീരത്ത് ഫലപുഷ്ടിയുള്ള ഭാഗങ്ങളിലും വളരുന്നു. പന വരൾച്ചയുള്ള എല്ലാപ്രദേശങ്ങളിലും ഉണ്ടാവുന്നു. ഈ രണ്ടു വൃക്ഷങ്ങളുടെ എല്ലാ ഭാഗങ്ങളും മനുഷ്യന്നുപയോഗമുള്ളവയാണ്.

ഒരു രാജ്യത്തു മഴയുണ്ടാവുന്നതിന്നു അതിലെ കാട്ടുകൾ സഹായമാണെന്ന് കരുതിവരുന്നു. അതിനാൽ കാട്ടുകളെ രക്ഷിപ്പാൻ ഗവൎമ്മെണ്ടു പ്രത്യേകം ശ്രദ്ധിക്കുന്നു. മുറിച്ച മരങ്ങളുടെ സ്ഥാനത്തു് പുതിയ മരങ്ങൾ നട്ടുപിടിപ്പിക്കയും കാട്ടുകളുടെ മേൽനോട്ടത്തിന്ന് ഉദ്യോഗസ്ഥന്മാരെ നിശ്ചയിക്കുകയും ചെയ്തിരിക്കുന്നു.

## അദ്ധ്യായം 12.

## മൃഗങ്ങൾ.

മനുഷ്യരെപ്പോലെ മൃഗങ്ങളും ഭക്ഷണത്തിന്ന് സസ്യങ്ങളെ ആശ്രയിച്ചിരിക്കുന്നു. മൃഗങ്ങളിൽ പലതും മനുഷ്യന്നുപയോഗമുള്ളതാണ്. വീട്ടുമൃഗങ്ങളിൽ പ്രധാനമായവ കുതിരകൾ, കന്നുകാലികൾ, ചെമ്മരിയാടുകൾ, കോലാടുകൾ എന്നിവയാണ്. കുതിരകളെ മറ്റുനാടുകളിൽനിന്ന് ഇറക്കുമതി ചെയ്യുന്നു. കന്നുകാലികളിൽ പല ജാതിയും സംസ്ഥാനത്തിൽ ഉണ്ടു്. നെല്ലൂർപശുക്കൾ പാലിന്നുത്തമമായവയാണ്. മൈസൂരിലും കാംഗയത്തും ഉള്ള കാളകൾ ഭാരം വഹിപ്പാൻ പററിയവയത്രെ. ചെമ്മരിയാടുകളെയും കോലാടുകളെയും വയലിൽ വളമിടുവാൻ (പട്ടിയിടുക എന്നാണിതിന്നുള്ള ദേശഭാഷ) ഗ്രാമീണർ ഉപയോഗിക്കുന്നു. അവയുടെ രോമംകൊണ്ടു് പരുക്കൻ കമ്പിളികൾ ഉണ്ടാക്കിവരുന്നു. നമ്മുടെ രാജ്യത്ത് ഇവ വളരെ നന്നാവുന്നില്ല. ആടുകളുടെയും കന്നുകാലികളുടെയും തോലുകൾ വിദേശങ്ങളിലേക്ക് കയററി അയക്കുന്നു. അവിടെ അതുകൊണ്ടു് തോൽസാമാനങ്ങൾ ഉണ്ടാക്കിവരുന്നു.

### കാട്ടുമൃഗങ്ങൾ

മിക്ക ഗ്രാമങ്ങളുടെ സമീപത്തും അനേകം ചെറിയ കാട്ടുമൃഗങ്ങളെ കാണാറുണ്ടു്. കാടുകളിലും മലകളിലും നരി, പുലി, പന്നി, കരടി മുതലായ പലേ വലിയ ക്രൂരമൃഗങ്ങളും ഉണ്ടു്. കാടുകളിലും കുന്നുകളിലും പലജാതി മാനുകൾ കൂട്ടംകൂട്ടമായി മേയുന്നതു കാണാം. പശ്ചിമഘട്ടത്തിലും മൈസൂരിലുമുള്ള കാടുകളിൽ ആനകൾ ധാരാളമുണ്ടു്. അവയെ പിടിച്ചു മെരുക്കി തേക്കിൻകാടുകളിൽ മരത്തടികൾ വലിപ്പാനും മററു പ്രവൃത്തികൾ ചെയ്യാനും ശീലിപ്പിക്കുന്നു.

ചില ആളുകൾ നായാട്ടിന്നായി കാട്ടിൽ പോകുന്നു. കാട്ടു മൃഗങ്ങളുടെ ചൎമ്മങ്ങൾ, മാനുകളുടെ കൊമ്പുകൾ, ആനകളുടെ ദന്തങ്ങൾ എന്നിവ വളരെ വിലപിടിച്ചവയാണ്.

---

## അദ്ധ്യായം 13.

## ധാതുക്കൾ.

ഭൂമിയുടെ ഉപരിഭാഗത്ത് ഉപയോഗമുള്ള അസംഖ്യം ചെടികളും മരങ്ങളും നാം വളൎത്തുന്നുണ്ടല്ലോ. അതുപോലെ ഭൂമിയുടെ അടിയിൽനിന്നും നാം ഉപയോഗമുള്ള പല ലോഹങ്ങളും കുഴിച്ചെടുക്കുന്നു. ഏററവും ഉപയോഗമുള്ള ഒരു ലോഹമായ ഇരിമ്പു് സേലംജില്ലയിലും ബല്ലാരിജില്ലയിലെ സാൻഡൂർ എന്ന സ്ഥലത്തും കിട്ടുന്നു. എന്നാൽ സമീപത്ത് ഇരുമ്പുരുക്കുന്നതിന്നാവശ്യമായ കല്ക്കരിയും കൽച്ചുണ്ണാമ്പും കിട്ടായ്കയാൽ ഇവിടെ ഇരുമ്പു കുഴിച്ചെടുക്കുന്ന പ്രവൃത്തി നടക്കുന്നില്ല. മാംഗനീസു്, അഭ്രകം എന്ന രണ്ടു ധാതുക്കളാണു് നമ്മുടെ സംസ്ഥാനത്തിൽ അധികമായി കുഴിച്ചെടുക്കുന്നതു്. ഇരുമ്പു്, ഉരുക്ക്, എന്നിവ ഉണ്ടാക്കുന്നതിന്നാവശ്യമായ മാംഗനീസു് എന്ന ധാതു വിശാഖപട്ടണത്തിൽനിന്നു കുഴിച്ചെടുത്ത് പുറരാജ്യങ്ങളിലേക്ക് കയററി അയച്ചുവരുന്നു. ആഭരണങ്ങൾക്കും വിദ്യുച്ഛക്തിയന്ത്രങ്ങൾക്കും മററു വിവിധാവശ്യങ്ങൾക്കും ഉപയുക്തമായ അഭ്രകം നെല്ലൂരിൽനിന്നു കുഴിച്ചെടുക്കുന്നു.

മിക്ക ഗ്രാമങ്ങളിലും കളിമണ്ണുകൊണ്ടു ചെങ്കല്ലു, മൺപാത്രം മുതലായവ ഉണ്ടാക്കിവരുന്നു. പശ്ചിമതീരത്തു ചിലേടങ്ങളിൽ വിശേഷപ്പെട്ട ഒരുതരം കളിമണ്ണ് കാണുന്നു. ഇതുകൊണ്ടു മംഗലാപുരത്ത് ഓടുകൾ ഉണ്ടാക്കുന്നു. കൽച്ചുണ്ണാമ്പു, ഇത്തിൾ എന്നിവയിൽനിന്ന് കിട്ടുന്ന ചുണ്ണാ

ന്പിനോടു മണൽ ചേൎത്തു കാറയുണ്ടാക്കുന്നു. കരിങ്കൽ വളരെ പുരാതന കാലം മുതല്ക്കേ ക്ഷേത്രം പണിയുവാൻ ഉപയോഗിച്ചു വരുന്നതാണ്. ചിലപ്പോൾ കരിങ്കൽതുണ്ടുകൾ വീടുപണിയുവാനും ഉപയോഗിക്കുന്നു. വീടുകളുടെ തറയിൽ പതിക്കുവാനുള്ള കടപ്പുകല്ലുകൾ ദത്തജില്ലകളിൽ നിന്നു കിട്ടുന്നു.

മതിരാശിസംസ്ഥാനത്തിൽ ഉപ്പു കഴിച്ചെടുക്കുകയല്ല ചെയ്യുന്നത്. ആഴം കുറഞ്ഞ വയലുകളിൽ സമുദ്രജലം കെട്ടിനിൎത്തി വററിച്ചിട്ടാണ് ഉപ്പെടുക്കുന്നത്. വെള്ളം വററിയശേഷം അടിയിലുള്ള ഉപ്പ് ചുരണ്ടിയെടുക്കുന്നു. സമുദ്രതീരത്ത് പലദിക്കിലും ഇങ്ങനെ ഉപ്പെടുത്തുവരുന്നുണ്ടു്.

---

## അദ്ധ്യായം 14.

### തൊഴിലുകൾ.

ഇന്ത്യയിൽ മററുദിക്കിലെന്നവിധം തെക്കെ ഇന്ത്യയിലും ജനങ്ങളിൽ അധികവും പട്ടണങ്ങളിലല്ല, ഗ്രാമങ്ങളിലാണ് താമസിക്കുന്നതു. ഏകദേശം 75 ശതമാനം ജനങ്ങളും നിലം ഉഴുതും കന്നുകാലികളെയും ആടുകളെയും മേച്ചും ഉപജീവനം കഴിക്കുന്നു. ഓരോ ഗ്രാമത്തിലും കൈക്കോളന്മാർ, ആശാരികൾ, കൊല്ലന്മാർ, ചക്കിലിയന്മാർ, കുശവന്മാർ മുതലായ പല തൊഴിൽക്കാരും ഉണ്ടായിരിക്കും. ഇവർ കൃഷിക്കാൎക്കു വേണ്ട സാധനങ്ങൾ ഉണ്ടാക്കിക്കൊടുത്ത് ഉപജീവിക്കുന്നു. എന്നാൽ സംസ്ഥാനത്തിലെ മുഖ്യതൊഴിൽ കൃഷിതന്നെയാകുന്നു.

അതു കഴിഞ്ഞാൽ പിന്നെ പ്രധാനമായതു് കൈത്തറിനെയ്ത്താണ്. പലസ്ഥലത്തും ഇതു പ്രധാനമായ തൊ

ഴിലാണ്. എന്നാൽ യന്ത്രത്തിലുണ്ടാക്കുന്ന വസ്ത്രങ്ങൾ വളരെ ആദായത്തിൽ വാങ്ങാൻ കിട്ടുന്നതുകൊണ്ടു് ഈ വ്യവസായം വളരെ ക്ഷയിച്ചുപോയിട്ടുണ്ടു്. സംസ്ഥാനത്തിൻെറ പല ഭാഗങ്ങളിലും വിശേഷപ്പെട്ട വസ്ത്രങ്ങൾ നെയ്തുവരുന്നു. പുരാതനകാലംമുതല്ക്കേ നമ്മുടെ രാജ്യം വിശേഷമായ വസ്ത്രങ്ങൾക്കു പ്രസിദ്ധിയുള്ളതാണ്. എല്ലൂർ പരവതാനിക്കും ബെല്ലാരി കമ്പിളിക്കും കേൾവിപ്പെട്ടിരിക്കുന്നു.

**ലോഹപ്രവൃത്തി** മറെറാരു പ്രധാനതൊഴിലാണ്. പിച്ചളപ്പാത്രങ്ങൾ മിക്കവീടുകളിലും സാധാരണമാണല്ലോ. തഞ്ചാവൂർ, മധുര, രാജമന്ത്രി എന്നീ സ്ഥലങ്ങൾ പിച്ചളപ്പാത്രങ്ങൾക്കും ചെമ്പുപാത്രങ്ങൾക്കും പ്രസിദ്ധമാണ്. പാലക്കാട്ടും ഡിണ്ടിക്കല്ലും ഓട്ടുപാത്രങ്ങൾക്കും മതിരാശി അലുമിനിയപ്പാത്രങ്ങൾക്കും കേൾവിപ്പെട്ടവയാണ്.

പശ്ചിമതീരത്തു അധികം ജനങ്ങളും തെങ്ങിനെ സംബന്ധിക്കുന്ന തൊഴിലുകളിൽ ഏറ്റപ്പെട്ടിരിക്കുന്നു. കൊപ്പരയുണക്കൽ, എണ്ണയാട്ടൽ, ചകിരികൊണ്ടു കയർ പിരിക്കൽ, പായനെയ്ത്തു് മുതലായവ അവയിൽ ചിലതാണ്. കോഴിക്കോട്ട് വെളിച്ചെണ്ണ ഉപയോഗിച്ചു് സോപ്പുകൾ ഉണ്ടാക്കിവരുന്നു.

തോൽ, മയംവരുത്തുന്ന തൊഴിൽശാലകൾ നമ്മുടെ സംസ്ഥാനത്തിൽ പല ദിക്കിലുമുണ്ടു്. കാട്ടുകളിൽനിന്നു കിട്ടുന്ന ആവിരംപട്ട, കടുക്ക എന്നീ ദേശ്യപദാർത്ഥങ്ങൾ ഉപയോഗിച്ചു് തോലുകളെ സംസ്കരിക്കുന്നു. കോയമ്പത്തൂർ, നെല്ലൂർ എന്നീ ജില്ലകൾ തോലുകൾകൊണ്ടുള്ള കൈത്തൊഴിലുകൾക്ക് പ്രസിദ്ധങ്ങളാണ്.

പുകയിലയുണ്ടാവുന്നിടത്തു് അതു സംസ്കരിച്ചും വെല്ലം ഉണ്ടാക്കിയും, കാപ്പി, ചായ, എന്നിവ കൃഷിചെയ്തും പരു

ത്തി വളരുന്ന ദിക്കുകളിൽ അത്തു കുരുക്കളഞ്ഞു് വെട്ടപ്പുവ രുത്തി അടുക്കുകളാക്കി കെട്ടിയും തെങ്ങും പനയും അധി കമുള്ള ദിക്കിൽ കള്ളുചെത്തിയും അസംഖ്യം ജനങ്ങൾ ഉപജീവിച്ചുവരുന്നു.

പൂർവ്വപശ്ചിമതീരങ്ങളിൽ അധികമാളുകളുടെയും പ്രധാ നമായ തൊഴിൽ **മീൻപിടുത്തമാകുന്നു.** ഇവിടങ്ങളിൽ മീൻപിടുത്തക്കാരുടെ അസംഖ്യം ഗ്രാമങ്ങളുണ്ടു്. മത്സ്യ ത്തിൽ കുറെ ഭാഗം ഉപ്പിട്ടുണക്കി ഉൾനാട്ടിലേക്കയക്കുന്നു. കോഴിക്കോട്ട് മത്സ്യം ഉണക്കി ടിന്നിലാക്കി പുറരാജ്യങ്ങളി ലേക്കയക്കുന്നതു് ഒരു പ്രധാന തൊഴിലാണ്. മണ്ണിന്നു ഫലപുഷ്ടിയുണ്ടാക്കുവാനായി മത്സ്യവളം ഇപ്പോൾ അധി കമായി ഉപയോഗിക്കുന്നു. മന്നാർ ഉൾക്കടലിൽ മുത്തുച്ചി പ്പി, ശംഖ് എന്നിവ മുങ്ങിയെടുത്തുവരുന്ന സ്ഥലങ്ങളുണ്ടു്.

## വിചിത്രവേലകൾ

എല്ലാ വലിയ പട്ടണങ്ങളിലും സമർത്ഥന്മാരായ തട്ടാ ന്മാർ പലവിധം ആഭരണങ്ങൾ, ബിംബങ്ങൾ, വെള്ളിപ്പാ ത്രങ്ങൾ എന്നിവയുണ്ടാക്കുന്നു. ആനക്കൊമ്പു്, വീട്ടി, ചന്ദ നമരം എന്നിവകൊണ്ടു കൌതുകകരമായ സാധനങ്ങൾ ഉണ്ടാക്കുന്നതിന്നു് വിശാഖപട്ടണം ശ്രുതിപ്പെട്ടതാണ്. ചെമ്പു്, ഓട്, കൊമ്പു്, മരക്കാതൽ എന്നിവകൊണ്ടു തഞ്ചാവൂരിൽ വിശേഷപ്പെട്ട പല സാധനങ്ങളും ഉണ്ടാക്കി വരുന്നു.

## കൈവേലകൾ

ചില സ്ഥലങ്ങളിൽ കൈത്തൊഴിൽശാലകൾ ഏർപ്പെടു ത്തപ്പെട്ടിട്ടുണ്ടു്. ഇവയിൽ യന്ത്രങ്ങൾ നിമിത്തം ധാരാളം സാധനങ്ങൾ ഉണ്ടാക്കുന്ന ജോലിയിൽ അസംഖ്യം ജന

ങ്ങൾ ഏറ്റെപ്പെട്ടിരിക്കുന്നു. മതിരാശി, തിരുനെൽവേലി, മധുര കോയമ്പത്തൂർ എന്നിവിടങ്ങളിലെ പരുത്തിനെയ്ത്തുശാലകൾ, നെല്ലുണ്ടാവുന്ന സ്ഥലങ്ങളിലെ നെല്ലുകുത്തുകമ്പനികൾ, നെല്ലിക്കുപ്പം, മച്ചിലിപട്ടണം എന്നിവിടങ്ങളിലെ പഞ്ചസാരയുണ്ടാക്കുന്ന യന്ത്രശാലകൾ, എല്ലോറിലെ ജൂട്ടുതൊഴിൽശാലകൾ, പശ്ചിമതീരത്തുള്ള എണ്ണക്കമ്പനികൾ, ഓട്ടുകമ്പനികൾ, മുതലായവ മേൽപറഞ്ഞതരത്തിലുള്ള വ്യവസായശാലകളാണ്.

യന്ത്രശാലകൾ പ്രവർത്തിക്കുന്നതിന്ന് കല്ക്കരി അത്യാവശ്യമാണ്. എന്നാൽ കല്ക്കരി ഈ സംസ്ഥാനത്തിൽ ദുർല്ലഭമാണ്. തന്മൂലം പുറരാജ്യങ്ങളിൽനിന്ന് അതു ഇറക്കുമതി ചെയ്യപ്പെടുന്നു. പൈക്കാറയിൽനിന്നും നീലഗിരിയിലുള്ള മററു വെള്ളച്ചാട്ടങ്ങളിൽനിന്നും വിദ്യുച്ഛക്തി ശേഖരിക്കുവാൻ ഇപ്പോൾ ശ്രമിച്ചുവരുന്നു. ഇതുനിമിത്തം തെക്കെ ഇന്ത്യയിൽ യന്ത്രശാലകളും യന്ത്രങ്ങളും പ്രവർത്തിപ്പിക്കുന്നതിന്നും പട്ടണങ്ങളിൽ വിളക്കുകൾ കത്തിക്കുന്നതിന്നും തീവണ്ടികൾ ഓടിക്കുന്നതിന്നും വേണ്ടത്ര വിദ്യുച്ഛക്തി താമസിയാതെ സിദ്ധിക്കുമെന്നാശിക്കാം.

---

## അദ്ധ്യായം 15.

## കച്ചവടം.

നമുക്കാവശ്യമായ പലവിധ സാമാനങ്ങൾ ഉണ്ടാക്കുന്നതുകൊണ്ടു മാത്രമല്ല, അവയെ ഒരു ദിക്കിൽനിന്ന് മറെറാരു ദിക്കിലേക്ക് കൊണ്ടുപോയി ക്രയവിക്രയം ചെയ്തും ജനങ്ങൾ ഉപജീവിക്കുന്നു. അത്തരം ക്രയവിക്രയത്തിന്ന് കച്ചവടം എന്നാണ് പേർ. എങ്ങിനെയാണ് അതു് നടക്കുന്നതെന്ന് നമുക്ക് സൂക്ഷ്മമായി ചിന്തിക്കാം.

നമുക്ക് ഭക്ഷണം, വസ്ത്രം മുതലായവക്കാവശ്യമായ സാധനങ്ങൾ മിക്കതും ഭൂമിയിൽനിന്നു തന്നെയാണാദ്യം ഉണ്ടാവുന്നത്. അവയുണ്ടാവുന്നതിന്നാവശ്യമായ സ്ഥിതികൾ ഒരേ മാതിരിയല്ലാത്തതിനാൽ അവയെല്ലാം ഒരേ സ്ഥലത്തുതന്നെ വളരുകയില്ല. ചില സാധനങ്ങൾ മാത്രം നാം ഉണ്ടാക്കുന്നു. അവയിൽ നമുക്കാവശ്യമുള്ളതു കഴിച്ചു ബാക്കി നാം വില്ക്കുന്നു. കച്ചവടക്കാർ അതു വാങ്ങി പുറരാജ്യങ്ങളിലേക്കോ അതാവശ്യമുള്ള ഉൾനാടുകളിലേക്കോ അയയ്ക്കുന്നു. നമുക്കുണ്ടാക്കുവാൻ കഴിയാത്തതും നമുക്കാവശ്യമുള്ളതും ആയ സാധനങ്ങൾ നാം കച്ചവടക്കാരുടെ കയ്യിൽനിന്നു വാങ്ങുന്നു. ഇവ കച്ചവടക്കാർ അന്യരാജ്യങ്ങളിൽനിന്നു വാങ്ങിക്കൊണ്ടു വരുന്നവയാണ്. ആവക രാജ്യങ്ങളിൽ ആവശ്യം കഴിച്ച് അവശേഷിച്ച പദാർത്ഥങ്ങളാണിവയെന്നു മനസ്സിലാക്കേണ്ടതാണ്.

ഉദാഹരണത്തിന്ന്, സ്വന്തം വയലുകളിൽ ഉണ്ടാവുന്ന അരി, പരുപ്പ്, എള്ള് എന്നിവയെ ഗ്രാമവാസികൾക്ക് എടുത്തുപയോഗിക്കാമെങ്കിലും അവരുടെ നിത്യാവശ്യങ്ങൾക്കുള്ള ഉപ്പ്, പഞ്ചസാര, കാപ്പി, തീപ്പെട്ടി, മണ്ണെണ്ണ, കടലാസ്സ് എന്നിവ രാജ്യത്തിൻെറ മററു ഭാഗങ്ങളിൽനിന്നോ മററു രാജ്യങ്ങളിൽനിന്നോ അവക്കു വരുത്തേണ്ടതായിരുന്നു. ഇവയെല്ലാം പണംകൊടുത്ത് വാങ്ങേണ്ടതായുമിരിക്കുന്നു. തങ്ങളുടെ രാജ്യത്തുണ്ടാവുന്നതും ആവശ്യം കഴിച്ച് അവശേഷിക്കുന്നതും ആയ സാധനങ്ങളെ വിററിട്ടാണ് ഈ പണം ഉണ്ടാക്കേണ്ടത്. ഇങ്ങനെ കച്ചവടം എന്നത് സാധനങ്ങളെ തുകപ്പടിയായി കൈമാററം ചെയ്യുക തന്നെയാണ്. നമ്മുടെ രാജ്യത്ത് ആവശ്യത്തിലധികമുള്ള സാധനങ്ങളെ കൊടുത്ത് നമുക്കാവശ്യമുള്ള സാധനങ്ങളെ വാങ്ങുന്നതു തന്നെയാണ് കച്ചവടം.

ഒരു രാജ്യത്തുനിന്നു് പുറത്തയക്കുന്ന സാധനങ്ങൾക്കു കയററുമതി എന്നു പേർ. മററു രാജ്യങ്ങളിൽനിന്നു കൊണ്ടുവരുന്ന ചരക്കുകൾക്കു് ഇറക്കുമതി എന്നും പറയുന്നു. കച്ചവടം ഗതാഗതമാർഗ്ഗങ്ങളേയും തുറമുഖങ്ങളെയും ആശ്രയിച്ചിരിക്കുന്നു. ഇവയെപ്പററി നമുക്കു വഴിയെ പഠിക്കാം. എന്നാൽ അതിനുമുമ്പു് നമ്മുടെ സംസ്ഥാനത്തിലെ പ്രധാനപ്പെട്ട കയററുമതിയും ഇറക്കുമതിയും എന്തൊക്കെയാണെന്നു നോക്കാം.

## കയററുമതി

നമ്മുടെ രാജ്യത്തു് കൃഷിയാണു് പ്രധാനമെങ്കിലും നാം കൃഷിചെയ്തുണ്ടാക്കുന്ന ധാന്യങ്ങൾ, പയറുകൾ മുതലായവ മുഴുവനും നമുക്കാവശ്യമാണു്. അവയെ നാം കയററിഅയക്കുന്നില്ല. നെല്ലു ധാരാളം ഉണ്ടാവുന്ന കാലത്തു് അതിലല്പം സിലോണിലേക്കു കയററി അയക്കാറുണ്ടു്. ഇവിടെയുണ്ടാവുന്ന എണ്ണവിത്തുകളിൽ എള്ളു് നാം തന്നെ ഉപയോഗിക്കുന്നു. എന്നാൽ നിലക്കടലയിൽ അധികവും കയററുമതി ചെയ്യാനാണു് കൃഷിചെയ്യുന്നതു്. പൂർവ്വതീരത്തുള്ള തുറമുഖങ്ങൾ വഴിയായി അതു യൂറോപ്പിലേക്കു കയററി അയക്കുന്നു. അവിടെ അതു ഭക്ഷണത്തിനും സോപ്പുണ്ടാക്കുന്നതിനും ഉപയോഗിച്ചുവരുന്നു. തെങ്ങിൽനിന്നുള്ള ഉല്പന്നങ്ങളായ കൊപ്പര, എണ്ണ, ചകിരി, എന്നിവയും കുരുമുളകും പശ്ചിമതീരത്തുറമുഖങ്ങളിൽ നിന്നു കയററി അയക്കുന്നു. ഇവിടെയുണ്ടാവുന്ന പരുത്തിയിൽ കുറെ ഇവിടെ തന്നെ ഉപയോഗിക്കുന്നു. എങ്കിലും പരുത്തിയിൽ അധികഭാഗവും കോകനദ, മതിരാശി, തൂത്തുക്കുടി എന്നിവിടങ്ങളിൽനിന്നു് കയററി അയക്കുന്നു. പശ്ചിമഘട്ടങ്ങളിലും നീലഗിരിയിലും ഉള്ള തോട്ടങ്ങളിൽനിന്നു് ചായ, കാപ്പി,

റബ്ബർ എന്നിവ കയററുമതി ചെയ്യുന്നു. തേക്ക്, വീട്ടി, ചന്ദനം എന്നിവ പശ്ചിമഘട്ടങ്ങളിലെ കാടുകളിൽനിന്നുള്ള മററു കയററുമതികളാണ്. കന്നുകാലികളും ചെമ്മരിയാടുകളും നമ്മുടെ സംസ്ഥാനത്തിൽ ധാരാളമുള്ളതിനാൽ തോലുകൾ പ്രധാനമായ ഒരു കയററുമതിയാകുന്നു. നമ്മുടെ സംസ്ഥാനത്തിൽനിന്നു കയററി അയക്കുന്ന പ്രധാനധാതുക്കൾ അഭ്രകം, മാംഗനീസ് എന്നിവയാകുന്നു.

### ഇറക്കുമതികൾ

നമ്മുടെ ആളുകളിൽ അധികവും കൃഷിപ്രവൃത്തിയിലും കാലിമേച്ചിലിലും ഏർപ്പെട്ടിരിക്കുന്നതുകൊണ്ടു നിർമ്മിതവസ്തുക്കൾ (Manufactured articles) നമുക്ക് അന്യരാജ്യങ്ങളിൽനിന്ന് ഇറക്കുമതി ചെയ്യേണ്ടിവരുന്നു. പരുത്തിത്തുണികൾ, രോമവസ്ത്രങ്ങൾ, തോൽസാമാനങ്ങൾ, യന്ത്രങ്ങൾ, ഇരുമ്പു് ഉരുക്ക് എന്നിവകൊണ്ടുള്ള സാധനങ്ങൾ, മോട്ടാർവാഹനങ്ങൾ, ലോഹങ്ങൾ, പിഞ്ഞാണങ്ങൾ, വിളക്കുകൾ, തീപ്പെട്ടികൾ, സോപ്പുകൾ, ഗ്ലാസ്സ്സാമാനങ്ങൾ, കടലാസ്സ് എന്നിവയ്ക്കു പുറമേ നമ്മുടെ വീടുകളിൽ നിത്യാവശ്യങ്ങൾക്കുള്ള വിവിധവസ്തുക്കളും ഇറക്കുമതികളിൽ പ്രധാനങ്ങളാണ്. പച്ചെസാറാ ജാവയിൽനിന്നും, മണ്ണെണ്ണ ബെർമ്മ, അമേരിക്കയിലെ സംയുക്തരാജ്യങ്ങൾ എന്നിവിടങ്ങളിൽനിന്നും അടയ്ക്കാ സിലോണിൽനിന്നും ഇറക്കുമതി ചെയ്തുവരുന്നു.

---

## അദ്ധ്യായം 16.

### നൌകാശയങ്ങളും തുറമുഖങ്ങളും.

നമ്മുടെ തുറമുഖങ്ങളിൽ വന്നണയുന്ന കപ്പലുകൾ മാർഗ്ഗമാണ് നാം വിദേശവാണിജ്യം നടത്തുന്നതു. നമ്മുടെ

സംസ്ഥാനത്തിന്റെ ചുററുമുള്ള കടൽ ആഴം കുറഞ്ഞതും തീരം മണലടിഞ്ഞതും സമുദ്രം ഉള്ളിലേക്കു തള്ളിക്കിടക്കുത്തക്ക പിളൎപ്പുകൾ കുറഞ്ഞതും ആകുന്നു. അതുകൊണ്ടു്, കാററും കോളുമുള്ള സമയത്തു് കപ്പലുകൾക്കു രക്ഷനല്കത്തക്ക വിധമുള്ള സ്വാഭാവിക നൌകാശയങ്ങൾ ഇവിടെ ചുരുക്കമാണു്. മതിരാശിയിൽ ഒരു കൃത്രിമനൌകാശയം നിൎമ്മിക്കുന്നതിന്നു് വളരെ പണം ചെലവു ചെയ്തിട്ടുണ്ടു്. വിശാഖപട്ടണത്തിലും കൊച്ചിയിലും ഉള്ള തുറമുഖങ്ങളെയും നല്ല നൌകാശയങ്ങളാക്കിത്തീൎപ്പാൻ ശ്രമിച്ചുവരുന്നു. മററു തുറമുഖങ്ങളിലൊന്നിലും കപ്പലുകൾക്കു വന്നണഞ്ഞു് ചരക്കുകൾ കയററാനും ഇറക്കാനും രക്ഷ പ്രാപിപ്പാനും തരമില്ല. സൎക്കാർ തീരത്തു വിശാഖപട്ടണവും കോകനദയും കൎണ്ണാട്ടിക്ക് തീരത്തു് മതിരാശിയും നാഗപട്ടണവും മന്നാർ ഉൾക്കടലിൽ തുത്തുക്കുടിയും മലയാളക്കരയിൽ കൊച്ചി, കോഴിക്കോട്ട് മംഗലാപുരം എന്നിവയും ആണു് സംസ്ഥാനത്തിലെ പ്രധാന തുറമുഖങ്ങൾ.

## മതിരാശി

ബൊമ്പായി, കല്ക്കത്ത എന്നീ തുറമുഖങ്ങളെക്കാൾ എത്രയോ താഴെയാണെങ്കിലും ഈ സംസ്ഥാനത്തിലെ ഏററവും വലിയതും പ്രധാനപ്പെട്ടതും ആയ തുറമുഖമാകുന്നു മതിരാശി. ഇതു അനേകലക്ഷം ഉറുപ്പിക ചെലവുചെയ്തു നിൎമ്മിച്ചതാണു്. എന്നിട്ടും പറയത്തക്ക മെച്ചമൊന്നും അതിന്നില്ല. സമുദ്രത്തിലെ നീരോട്ടം നിമിത്തം ഇതു ക്ഷണത്തിൽ മണലടിഞ്ഞു പോകുന്നു. കാററും കോളും ഉണ്ടാവുന്ന സമയത്തു് ഇതു് കപ്പലുകൾക്കു രക്ഷ നല്കുന്നതുമില്ല. ഈ തുറമുഖം തീവണ്ടികൾ മൂലം ഉൾനാടുകളിലേക്കും പശ്ചിമതീരത്തേക്കും സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഇവിടെ

നിന്നുള്ള പ്രധാന കയററുമതി തോലും നിലക്കടലയു മത്രെ.

## വിശാഖപട്ടണം



പടം 9. വിശാഖപട്ടണം തുറമുഖം.

പൂർവ്വതിരത്തു് പ്രകൃത്യാ ചില ഗുണങ്ങൾ ഉള്ള ഒരൊററ ത്തുറമുഖം ഇതു മാത്രമാണു്. ഇവിടെ ഒരു നൌകാശയം നിർമ്മിച്ചു നിലനിർത്തുവാൻ വളരെ പണം ചെലവുചെയ്തു വരുന്നു. ഡോൾഫിൻസ്നോസ് (Dolphin's Nose) എന്നു വിളിച്ചുവരുന്ന ഒരു കുന്നു് കടലിലേക്കു് തള്ളിനില്ക്കുന്നതു് നൌകാശയനിർമ്മാണത്തിന്നനുകൂലമാണു്. ഈ തുറമുഖം വടക്കോട്ടു കല്ക്കത്തയും തെക്കോട്ടു് മതിരാശിയുമായി തീവ ണ്ടിപ്പാതമൂലം ബന്ധിക്കപ്പെട്ടിരിക്കുന്നു. പുറമെ വിജയ നഗരം മുതൽ മഹാനദിയുടെ മേൽഭാഗംവരെ ഒരു പുതിയ തീവണ്ടിപ്പാതകൂടി പണിചെയ്തിട്ടുണ്ടു്. ഗഞ്ചാം വിശാഖ പട്ടണം എന്നീ രണ്ടു ജില്ലകളിലെ കച്ചവടമെല്ലാം ഈ തുറമുഖത്തിൽ കൂടെയാണു് നടക്കുന്നതു്.

### കോകനദ

ഗോദാവരിയുടെ തുരുത്തിലുള്ള ഒരു പ്രധാനതുറമുഖമാണിതു്. കപ്പലുകൾക്കു് ഇവിടെ കടൽക്കരയിൽനിന്നു് കുറെ അകലെവന്നു നങ്കൂരമിട്ടു നില്ക്കേണ്ടിവരുന്നു. ചരക്കുകൾ കയററുന്നതും ഇറക്കുന്നതും തോണികൾ മൂലമാകുന്നു. വളരെ ഫലപുഷ്ടിയുള്ള ഒരു ഖണ്ഡത്തിലെ തുറമുഖമാകയാൽ അതിൽ കൂടെ സമീപപ്രദേശങ്ങളിലെയും രണ്ടു തുരുത്തുകളിലെയും ഉല്പന്നങ്ങൾ ധാന്യം, പുകയില എന്നിവയിൽ വളരെ അധികം കച്ചവടം നടക്കുന്നുണ്ടു്.

### നാഗപട്ടണം

കാവേരിത്തുരുത്തിലുള്ള ഒരു പ്രധാന തുറമുഖമാണിതു്. ഇതിൽ കൂടെ സിലോൺ, ബമ്മ, സ്ട്രെയിററ്സ് സെററിൽമെണ്ടു് എന്നിവിടങ്ങളിലേക്കു വളരെ കച്ചവടം നടക്കുന്നു. കൂലിവേലക്കാരെ മറുനാട്ടുകളിലേക്കു് കയററി അയക്കുന്നതു് ഈ തുറമുഖത്തിൽനിന്നാണു്. ഹിന്തുക്കളുടെ ഇടയിൽനിന്നു മതപരിവർത്തനം ചെയ്തവരും ലബ്ബകൾ എന്നു വിളിച്ചുവരുന്നവരും ധീരന്മാരും പരിശ്രമശാലികളും ആയ മുഹമ്മദീയരുടെ കയ്യിലാണു് അവിടുത്തെ കച്ചവടത്തിൽ അധികഭാഗവും.

### തൂത്തുക്കുടി

തിരുനെൽവേലി ജില്ലയിൽ മന്നാർ ഉൾക്കടലിൻെറ തീരത്തുള്ള ഒരു തുറമുഖമാണു് തൂത്തുക്കുടി. സിലോണിലേക്കുള്ള ഏററവും അടുത്ത തുറമുഖമാണതു്. അവിടേയും കപ്പലുകൾക്കു് തീരത്തുനിന്നു് കുറെ നാഴിക അകലെ നില്ക്കേണ്ടതായിവരുന്നു. ജില്ലയിൽ വിളയുന്ന പരുത്തി, ധാന്യങ്ങൾ എന്നിവയാണു് പ്രധാന കയററുമതികൾ.

### കൊച്ചി

തിരുവിതാംകൂർ കായലുകളിൽ ഒന്നിൻെറ മുഖത്താണു് കൊച്ചി സ്ഥിതിചെയ്യുന്നതു്. അതു ആഴംവരുത്തി നന്നാക്കിവരുന്നുണ്ടു്. അധികം താമസിയാതെ ഇതു് സുഗന്ധദ്രവ്യങ്ങൾ, കൊപ്പര, റബ്ബർ മുതലായി ഇവിടെ ഉണ്ടാവുന്ന വിലപിടിച്ച സാധനങ്ങളെ കയററി അയക്കുന്നതിന്നു് പശ്ചിമതീരത്തുള്ള ഒരു പ്രധാന തുറമുഖമായിത്തീരും.

### കോഴിക്കോട്ട

ഇതു പശ്ചിമതീരത്തുള്ള മറെറാരു പ്രധാനതുറമുഖമാണു്. പാലക്കാട്ടുതുറസ്സിൽക്കൂടിയുള്ള ഒരു തീവണ്ടിപ്പാതനിമിത്തം പൂർവ്വതീരങ്ങളുമായി ഇതു് സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഇന്ത്യയിൽ ഒന്നാമതായിവന്ന യൂറോപ്യന്മാരായ പോർത്തുഗീസ്സുകാർ ആദ്യം കച്ചവടസ്ഥലം സ്ഥാപിച്ചതു് ഇവിടെയായിരുന്നു.

### മംഗലാപുരം

തെക്കൻ കർണ്ണാടകജില്ലയുടെ തീരത്തുള്ള ഈ തുറമുഖത്തുനിന്നു് അവിടെയുള്ള പലവസ്തുക്കൾക്കു് പുറമേ കുടകിലെ കാപ്പിയും കയററുമതി ചെയ്യുന്നു.

---

## അദ്ധ്യായം 17.

## ഗതാഗതമാർഗ്ഗങ്ങൾ.

### നിരത്തുകൾ

മതിരാശിയിൽനിന്നു് ട്രങ്ക് നിരത്തുകൾ കിഴക്കുഭാഗമൊഴിച്ചു് മറെറല്ലാ ഭാഗങ്ങളിലേക്കും പോകുന്നു. ഈ നിരത്തുകൾ മതിരാശിയെ വടക്കൻ സക്കാർ, ദത്തജില്ലകൾ, മൈ

സൂർ, പശ്ചിമതീരം, സംസ്ഥാനത്തിലെ തെക്കൻ ജില്ലകൾ എന്നിവയുമായി സംയോജിപ്പിക്കുന്നു. ശാഖാനിരത്തുകൾ ടങ്ക്നിരത്തുകളെ പല ജില്ലകളിലെയും പ്രധാനസ്ഥലങ്ങളുമായി സംയോജിപ്പിക്കുന്നു.

പുരാതനകാലത്ത് നിരത്തുകളായിരുന്നു പ്രധാനഗതാഗതമാൎഗ്ഗങ്ങൾ. എന്നാൽ ഇക്കാലത്തു പ്രധാനപ്പെട്ട പാതകളുടെ സമീപത്തുകൂടി തീവണ്ടിപ്പാതകൾ ഇട്ടിട്ടുണ്ട്. തീവണ്ടിവഴിക്ക് വളരെ ആദായത്തിലും വേഗത്തിലും ഗതാഗതം ചെയ്യാൻ സാധിക്കുന്നതുകൊണ്ടു് നിരത്തുവഴിക്കുള്ള കച്ചവടം ഇപ്പോൾ തീവണ്ടിവഴിക്കായിട്ടുണ്ടു്. അടുത്ത കാലംമുതൽ മോട്ടാർ ബസ്സുകൾ രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലേക്കും ഓടുവാൻ തുടങ്ങിയിട്ടുണ്ടു്. അതിനാൽ നിരത്തുകൾ വീണ്ടും പ്രധാനങ്ങളായിത്തുടങ്ങിയിരിക്കുന്നു.

## തീവണ്ടിപ്പാതകൾ

നെല്ലൂർ, ഗുണ്ടൂർ എന്നീ ജില്ലകളിൽകൂടി സക്കാരിലേക്കു ഒരു തീവണ്ടിപ്പാത പോകുന്നു. ഈ പാതയിൽ ഒരു പ്രധാന ജങ്ക്ഷനാകുന്നു ബസവാഡ. കൃഷ്ണാനദി കടക്കുവാൻ ഇവിടെ ഒരു പാലം പണിചെയ്തിട്ടുണ്ടു. ഗോദാവരി കടക്കുവാൻ മറെറാരു പാലം രാജമന്ത്രിയിലും പണിചെയ്തിരിക്കുന്നു.

രണ്ടാമതൊരുശാഖ മതിരാശിയിൽനിന്നു പടിഞ്ഞാട്ടങ്ങളുക്കു പോകുന്നു. ഈ പാതയിലുള്ള ആക്കോണത്തുനിന്നു ബോമ്പേക്കുള്ള തീവണ്ടിപ്പാത ദത്തജില്ലകളിൽകൂടെ കടന്നുപോകുന്നു. എസ്സ്. ഐ. ആർ. തീവണ്ടിപ്പാതയുടെ ഒരു ശാഖ ജോലാർപേട്ടയിൽനിന്നു്, സേലം, കോയമ്പത്തൂർ, നീലഗിരി എന്നിവിടങ്ങളിലേക്കും പാലക്കാട്ടു തുറസ്സിൽകൂടി പശ്ചിമതീരങ്ങളിലേക്കും ഓടുന്നു. കാവേരിവക്കിലുള്ള ഈറോട്ടിൽനിന്നു പുഴവക്കിൽകൂടി തൃശ്ശിനാപ്പള്ളിക്ക് ഒരു തീവണ്ടിപ്പാത പോകുന്നു.




പടം 10. മതിരാശിസംസ്ഥാനം: ഗതാഗതമാർഗ്ഗങ്ങൾ.

എസ്സ്. ഐ. ആർ. തീവണ്ടിപ്പാതയുടെ പ്രധാനപ്പെട്ട ഒരു ശാഖ തെക്കെജില്ലകളിൽകൂടി രാമേശ്വരം, തൂത്തുക്കുടി, തിരുവിതാംകൂർ എന്നിവിടങ്ങളിലേക്കു പോകുന്നു. അതു കടന്നുപോകുന്ന ജില്ലകളിൽ ഉള്ള പ്രധാനസ്ഥലങ്ങളെല്ലാം

റെയിൽ ശാഖകൾ നിമിത്തം അതിനോടു സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. തെക്കെ ഇന്ത്യയിൽ അനവധി പുണ്യക്ഷേത്രങ്ങളും തീൎത്ഥയാത്രാസ്ഥലങ്ങളുമുണ്ടു്. അവയിൽ സുപ്രസിദ്ധങ്ങളായ കാഞ്ചീപുരം, തിരുവണ്ണാമല, ചിദംബരം, ശ്രീരംഗം, തിരുവാരൂർ, നാഗൂർ, പഴനി, രാമേശ്വരം, പാപനാശം എന്നിവയിലേക്കുള്ള മാൎഗ്ഗം പടം നോക്കി മനസ്സിലാക്കുക.

## തോടുകൾ

ഗോദാവരിയിലെയും കൃഷ്ണയിലെയും തുരുത്തുകളിലെ ജലസേചനമാൎഗ്ഗങ്ങളായ തോടുകളിൽകൂടി തോണികൾ വഴിയായി സഞ്ചരിക്കാവുന്നതാണു്. കൊല്ലത്തിൽ പത്തു മാസവും ഈ തോടുകളിൽ വെള്ളമുണ്ടായിരിക്കും. ഒട്ടാകെ 850 നാഴികയോളം ഗതാഗതസൌകൎയ്യമുള്ള ജലമാൎഗ്ഗങ്ങൾ ഇവനിമിത്തം സിദ്ധിക്കുന്നുണ്ടു്. ഇവ സമനിരപ്പായ പ്രദേശത്തുകൂടി ഒഴുകുന്നതുകൊണ്ടും തുരുത്തിൻ പ്രദേശങ്ങളിൽ നല്ല നിരത്തുകൾ ഇല്ലാത്തതുകൊണ്ടും ഈ തോടുകൾ യാത്രക്കാൎക്കു പോകുവാനും സാമാനങ്ങൾ കൊണ്ടുപോകുവാനും വളരെ ഉപയോഗമുള്ളവയാണു്. തുരുത്തിലും തീവണ്ടിപ്പാതയിലും ഉള്ള പ്രധാനസ്ഥലങ്ങളുമായി ഇവ സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ബക്കിങ്ങാം തോടുവഴിക്കു് ഇവ മതിരാശിയുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു.

ബക്കിങ്ങാം തോടു് കൃഷ്ണാതുരുത്തിൽനിന്നു മതിരാശിവരെ 260 നാഴിക ദൂരത്തോളവും അവിടെനിന്നു തെക്കോട്ടു 50 നാഴികയോളവും നീണ്ടുപോകുന്നു. അതു് സമനിരപ്പായികിടക്കുന്ന ഒരു മണൽപ്രദേശത്തുകൂടിയാണു് പോകുന്നതു് ഇവിടെ കേരവൃക്ഷങ്ങളും കശുമാവുകളും ധാരാളമുണ്ടാവുന്നു. പൂൎവ്വതീരത്തു് തീവണ്ടിപ്പാതയിടുന്നതിനു മുമ്പു് ഈ തോ

ട്ടിന്ന് വളരെ പ്രാധാന്യമുണ്ടായിരുന്നു. ഇപ്പോഴും വടക്കൻ ജില്ലകളിൽനിന്ന് മതിരാശിക്ക് അരി, വിറക്, തേങ്ങ, ചിരട്ട മുതലായവ ആദായത്തിൽ അതുമാർഗ്ഗമായി കൊണ്ടുവരാൻ സാധിക്കുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും ഉള്ള കായലുകൾ പശ്ചിമതീരത്ത് തിരുവനന്തപുരംമുതൽ കൊച്ചിവരെയും അതിനപ്പുറവും വ്യാപിച്ചുകിടക്കുന്നു. അവിടെ ഉണ്ടാവുന്ന തേങ്ങ മുതലായ ഉല്പന്നങ്ങളെ ഇവയിൽകൂടെ കൊണ്ടുപോകുന്നു.

കടപ്പ, കർണ്ണൂൽ എന്നി ജില്ലകളിൽകൂടി പോകുന്ന തുംഗഭദ്രത്തോട്ട് ജലസേചനത്തിനുപയുക്തമാണ്. കൊല്ലത്തിൽ ഏതാനും സമയത്തു മാത്രമേ ഇതിൽകൂടെ തോണിഗതാഗതം ഉള്ളൂ. ഗോദാവരി, കൃഷ്ണ എന്നിവയിലെ തോട്ടുകളെപ്പോലെ ഇതു അത്ര ഉപയോഗമുള്ളതല്ല. കാവേരിഡെൽട്ടയിലെ തോട്ടുകൾ ജലസേചനത്തിന്നല്ലാതെ ഗതാഗതത്തിന്ന് ഉപയോഗമുള്ളവയല്ല.

---

## അദ്ധ്യായം 18.

## ജനസംഖ്യ, ഭാഷ, മതം.

### ജനസംഖ്യ

1931 ലെ കാനേഷുമാരിക്കണക്കുപ്രകാരം മതിരാശിയിലെ ജനസംഖ്യ 467 ലക്ഷത്തിൽ കവിഞ്ഞതാണ്. ഇതനുസരിച്ച് ഒരു ചതുരശ്രനാഴികക്കു ശരാശരി 329 ആൾ വീതമാണ് നമ്മുടെ സംസ്ഥാനത്തിലുള്ളതെന്നു കണക്കാക്കിയിരിക്കുന്നു. എന്നാൽ കാലാവസ്ഥയുടെയും മണ്ണിന്റെയും സ്ഥിതിഭേദങ്ങൾക്കു അനുസരിച്ച് സംസ്ഥാനത്തിലെ പല ഭാഗങ്ങളിലും ഇതിന്ന് ഏററക്കുറച്ചിലുണ്ട്. ഉദാഹരണത്തിന്ന് ഘനമഴയും ഫലപുഷ്ടിയുള്ള മണ്ണും ഉള്ള മല

ബാറിൽ ചതുരശ്രനാഴികക്ക് 520 ആളുകൾവീതവും വടക്കൻ സക്കാറിൽ പർവ്വതവും വനങ്ങളും മലമ്പനിയും ഉള്ള ഏജൻസി പ്രദേശങ്ങളിൽ ചതുരശ്രനാഴികക്ക് 80 ആൾ വീതം മാത്രവും ജനപുഷ്ടിയുള്ളതായ് കാണുന്നു.

ഈ ജനസംഖ്യയിൽ അധികവും ദ്രാവിഡവർഗ്ഗത്തിൽ പെട്ടവരാണ്. ഹിന്തുക്കളുടെ ഇടയിൽ ഉള്ളവരും ദ്വിജന്മാരെന്ന് അഭിമാനിക്കുന്നവരും ആയ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നിവർ ആര്യവർഗ്ഗത്തിൽ ഉൾപ്പെട്ടവരാണെന്നു പറയപ്പെടുന്നു. പൂർവ്വഘട്ടങ്ങളിലും നീലഗിരിയിലും ഉള്ള കാടന്മാർ ദ്രാവിഡരുടെ വരവിന്നു മുമ്പു തന്നെ രാജ്യത്തിലുള്ള ആദിമനിവാസികളാണ്.

### ഭാഷകൾ

സംസ്ഥാനത്തിന്റെ ഓരോ ഭാഗത്തു ഓരോ ഭാഷ സംസാരിച്ചുവരുന്നു. നിവാസികളിൽ അധികവും ദ്രാവിഡജാതിക്കാരായതുകൊണ്ടു ദ്രാവിഡഭാഷകൾക്കാണ് പ്രാധാന്യം. ഇവ തമിഴ്, തെലുങ്ക്, മലയാളം, കർണ്ണാടകം, തുളു എന്നിവയാണ്. മതിരാശിക്കു തെക്കുഭാഗത്ത് പർവ്വതത്തിന്നും സമുദ്രത്തിന്നും ഇടയിലുള്ള കർണ്ണാട്ടിക്ക് സമതലത്തിലാണ് തമിഴ സംസാരിക്കുന്നത്. തെലുങ്ക് മതിരാശിക്കു വടക്കാണ് സംസാരിച്ചുവരുന്നത്. മലയാളഭാഷ സംസാരിച്ചു വരുന്നത് തിരുവനന്തപുരം, കൊച്ചി, മലബാർ എന്നിവിടങ്ങളിലാണ്. തെക്കൻകർണ്ണാടകത്തിലാണ് തുളു സംസാരിക്കുന്ന ജനങ്ങളുള്ളത്. തെക്കൻകർണ്ണാടകം, മൈസൂർ, ദത്തജില്ലകളിലുള്ള ബല്ലാരി, ആനന്ദപുരം എന്നിവിടങ്ങളിൽ പ്രധാനഭാഷ കർണ്ണാടകമാണ്. ഈ ദ്രാവിഡഭാഷകൾക്കു പുറമേ ഗഞ്ചാമിൽ ചിലർ ആര്യഭാഷയായ ഒറിയ സംസാരിച്ചുവരുന്നു. പക്ഷെ തെലുങ്കാണ് അവിടെ പ്രധാനഭാഷ.

മുഹമ്മദീയർ ഹിന്തുസ്ഥാനിയോ ഉർഡുവോ സംസാരിക്കുന്നു. ബോമ്പായി സംസ്ഥാനത്തിൽനിന്നു വന്നു കുടിയേറിപ്പാൎക്കുന്ന ജനങ്ങൾ കൊങ്കണി, മറാത്തി, ഗുജറാത്തി എന്നീ ഭാഷകൾ സംസാരിക്കുന്നു. വിദ്യാഭ്യാസം സിദ്ധിച്ച ജനങ്ങൾക്ക് സംസ്ഥാനത്തിൽ എല്ലായിടത്തും ഇംഗ്ലീഷ് ഭാഷ പരിചയമുണ്ട്. പുരാതനനിവാസികൾ അവരുടെ ചില പ്രത്യേകഭാഷകൾ സംസാരിക്കുന്നു.

### മതങ്ങൾ

ഹിന്തുമതം, മുഹമ്മദുമതം, ക്രിസ്തുമതം എന്നീ മൂന്നാണ് സംസ്ഥാനത്തിലെ മുഖ്യ മതങ്ങൾ. സംസ്ഥാനത്തിൽ നൂററിന്നു 89 വീതം ഹിന്ദുക്കളും 7 വീതം മുഹമ്മദീയരും 3 വീതം ക്രിസ്ത്യാനികളുമാണുള്ളത്. മുഹമ്മദീയർ അധികം താമസിക്കുന്നത് മലബാർ തെക്കൻ കൎണ്ണാടകം, തഞ്ചാവൂർ, കൎണ്ണൂൽ, രാമനാട്, വടക്കനാർക്കാട്, ഗുണ്ടൂർ, തിരുനെൽവേലി, എന്നീ ജില്ലകളിലാണ്. തിരുനെൽവേലി, ഗുണ്ടൂർ, തെക്കൻകൎണ്ണാടകം എന്നീ ജില്ലകളിൽ മററു ജില്ലകളിലെക്കാളധികം ക്രിസ്ത്യാനികളുണ്ട്.

---

## അദ്ധ്യായം 19.

## ഗവൎമ്മേണ്ടും ഭരണവിഭാഗങ്ങളും.

ഭരണസൌകൎയ്യത്തിന്നുവേണ്ടി ഇന്ത്യയെ അസംഖ്യം സംസ്ഥാനങ്ങളും നാട്ടുരാജ്യങ്ങളുമായി ഭാഗിച്ചിരിക്കുന്നു. മദിരാശിസംസ്ഥാനം അവയിൽ ഒന്നാണ്. ഇതു് ഭരിച്ചു വരുന്നത് ഒരു ഗവൎണ്ണരാണ്. ഇന്ത്യൻകാൎയ്യങ്ങളുടെ മേലന്വേഷകനും ചക്രവൎത്തി തിരുമനസ്സിലെ മന്ത്രിയും ആയ ഇന്ത്യാസിക്രട്ടരിയാണ് ഈ ഗവൎണ്ണരെ ഇംഗ്ലണ്ടിൽനിന്നു

തെരഞ്ഞെടുത്തയക്കുന്നതു്. ഗവർണ്ണരുടെ ഉദ്യോഗകാലാവധി 5 കൊല്ലമാണ്. ഭരണകാര്യങ്ങളിൽ ഗവർണ്ണരെ സഹായിക്കുന്നതിന്ന് പത്താംഗങ്ങളടങ്ങിയ ഒരു മന്ത്രിസഭയുണ്ടു്. ഇവരിൽ ഓരോരുത്തക്കും ഭരണവിഷയമായ ഓരോ ചുമതലകൾ ഉണ്ടു്. മററു സംസ്ഥാനങ്ങളിൽ ഓരോന്നും ഓരോ ഗവർണ്ണരുടെ ഭരണത്തിൻ കീഴിലാണ്. ഈ ഗവർണ്ണർമാരുടെയെല്ലാം മീതെയാണ് ഗവർണ്ണർ ജനറലായ വൈസറോയി. അദ്ദേഹത്തിൻെറ ശാസനയ്ക്കു കീഴിലാണ് സംസ്ഥാനങ്ങളും നാട്ടുരാജ്യങ്ങളും ഇരിക്കുന്നതു.

ഇന്ത്യയെ അനേകം സംസ്ഥാനങ്ങളായി ഭാഗിച്ചിരിക്കുന്നതുപോലെ ഓരോ സംസ്ഥാനത്തെയും അനേകം ജില്ലകളായി ഭാഗിച്ചിരിക്കുന്നു. ഇവയിൽ ഓരോ ജില്ലയും ഓരോ കലക്ടരുടെ അധികാരത്തിൻകീഴിലാണ്. ഒരു കലക്ടരുടെ മുഖ്യമായ ചുമതല സ്വത്തുക്കളിൽ നികുതിപിരിക്കലാണെങ്കിലും അദ്ദേഹത്തിന്ന് ഗൌരവമേറിയ മററു പല കൃത്യങ്ങളുമുണ്ടു്. അദ്ദേഹത്തെ ജില്ലയിലെ ചെറിയ ഗവർണ്ണരാണെന്നു തന്നെ കരുതാം. കലക്ടർക്കു പുറമെ ജില്ലയിൽ മററു ജില്ലാഉദ്യോഗസ്ഥന്മാരുമുണ്ടു്. ജില്ലാജഡ്ജി, ജില്ലാ മെഡിക്കൽ ആപ്പീസ്സർ, ജില്ലാ ഹെൽത്ത് ആപ്പീസർ, ജില്ലാ വിദ്യാഭ്യാസ ഉദ്യോഗസ്ഥൻ, ജില്ലാ ഫോറസ്റ്റ് ആപ്പീസർ മുതലായവർ അത്തരക്കാരാണ്. ജില്ലകളുടെ അതിർത്തികൾ എപ്പോഴും ഒന്നായിരിക്കയില്ല. ഭരണസൌകയ്യം പ്രമാണിച്ചു് അവ കൂടക്കൂടെ മാററപ്പെടുന്നു.

ഓരോ ജില്ലയെയും പലേ ഡിവിഷൻസ് അല്ലെങ്കിൽ ഖണ്ഡങ്ങൾ ആക്കി ഭാഗിച്ചിട്ടുണ്ടു്. ഇതിൽ ഓരോ ഖണ്ഡവും ഓരോ ഡിവിഷണൽ ആപ്പീസരുടെ അല്ലെങ്കിൽ തുക്കിടിയുടെ കീഴിലാണ്. തുക്കിടി കലക്ടരുടെ കീഴുദ്യോഗസ്ഥനും ആയാളുടെ കല്പനപ്രകാരം നടപ്പാൻ ബാദ്ധ്യസ്ഥ

നം ആണ്. ഓരോ ഖണ്ഡത്തിലും ഒന്നോ അധികമോ താലൂക്കുകൾ ഉണ്ടാവും. താലൂക്കുകളിൽ ഓരോന്നും ഓരോ താസിൽദാരുടെ കീഴിലാണ്. ഓരോ താലൂക്കിലും മേൽ പ്രകാരംതന്നെ അനേകം ഗ്രാമങ്ങൾ ഉണ്ടാവും. ഓരോ ഗ്രാമത്തിന്നും ഓരോ ഗ്രാമമുൻസീപ്പുണ്ട്. ഇൗയാളുടെ ജോലി നികുതിപിരിക്കയും ജില്ലാമേലധികാരികളുടെ കല്പനയെ നിർവ്വഹിക്കുകയും ആകുന്നു. ഗ്രാമമാണ് സംസ്ഥാനത്തിലെ ഏററവും ചെറിയ ഭരണംഘടകം (Unit of Government). അനുകൂലമായ സ്ഥിതിനിമിത്തവും മററും ചില ഗ്രാമങ്ങൾ ഒരുമാതിരി വലിയ പട്ടണങ്ങളായി തീൎന്നിട്ടുമുണ്ട്.

സംസ്ഥാനത്തെ താഴെ പറയുന്ന ജില്ലകളായി ഭാഗിക്കാം.

1. മതിരാശിക്കു ചുററുമുള്ള മദ്ധ്യതീരജില്ലകൾ. ഇവയിൽ മതിരാശി, ചിങ്കല്പേട്ട, തെക്കനാർക്കാട്ട്, നെല്ലൂര് എന്നിങ്ങനെ നാലെണ്ണം ഉൾപ്പെടുന്നു.

2. വടക്കൻസൎക്കാർ, (അഞ്ചെണ്ണം) വിശാഖപട്ടണം, പശ്ചിമഗോദാവരി, പൂർവ്വഗോദാവരി, കൃഷ്ണ, ഗുണ്ടൂർ.

3. ദത്തജില്ലകൾ (നാലെണ്ണം) കടപ്പ കൎണ്ണൂൽ, ബല്ലാരി, ആനന്ദപുരം.

4. മദ്ധ്യഭാഗത്തെ ഉൾനാടുകൾ (നാലെണ്ണം) ചിററൂർ, വടക്കനാർക്കാട്ട്, സേലം, കോയമ്പത്തൂർ.

5. തെക്കൻ ജില്ലകൾ (അഞ്ചെണ്ണം) തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി, മധുര, രാമനാട്ട്, തിരുനെൽവേലി.

6. പൎവ്വതജില്ല (ഒന്ന്) നീലഗിരി.

7. പശ്ചിമതീരജില്ലകൾ (രണ്ടു്) മലബാർ, തെക്കൻ കൎണ്ണാടകം.

മുകളിൽ പറഞ്ഞ 25 ജില്ലകൾക്കു പുറമെ 5 നാട്ടുരാജ്യങ്ങളും മതിരാശി ഗവൎമ്മേണ്ടിൻെറ അധീനത്തിലുണ്ട്.

പശ്ചിമതീരത്തുള്ള രണ്ടു വലിയ നാട്ടുരാജ്യങ്ങളായ കൊച്ചി, തിരുവിതാംകൂർ, മൂന്നു ചെറു രാജ്യങ്ങളായ പുതുക്കോട്ട, സാൻഡൂർ, ബംഗനപ്പള്ളി എന്നിവയാണ് ആ അഞ്ചു നാട്ടുരാജ്യങ്ങൾ. പുതുക്കോട്ട തൃശ്ശിനാപ്പള്ളി ജില്ലയുടെ തെക്കഭാഗത്തും സാൻഡൂർ, ബംഗനപ്പള്ളി എന്നിവ ദത്തജില്ലകളിലും ആകുന്നു.

മൈസൂർ, കുടക് എന്നിവ, തെക്കെ ഇന്ത്യയിൽ മതിരാശിസംസ്ഥാനത്തിന്റെ സമീപത്താണെങ്കിലും മതിരാശി ഗവമ്മെണ്ടിന്റെ അധീനത്തിലല്ല.

---

## അദ്ധ്യായം 20.
## മതിരാശിപട്ടണം.

നമ്മുടെ സംസ്ഥാനത്തിന്റെ തലസ്ഥാനം മതിരാശിയാണ്. ഇന്ത്യയിൽ ബോംബെയും കല്ക്കത്തയും കഴിച്ചാൽ പിന്നെത്തെ വലിയ പട്ടണം മതിരാശി ആകുന്നു. ഇതിൽ ഏഴു ലക്ഷത്തിലധികം ജനസംഖ്യയുണ്ട്. ഏകദേശം 300 കൊല്ലങ്ങൾക്കു മുമ്പ് ഇന്ത്യയിലേക്കു കച്ചവടാത്ഥം വന്ന ഇംഗ്ലീഷുകാർ ഇവിടെ കുറെ സ്ഥലം വാങ്ങി സെൻറ് ജോർജ്ജ് എന്നു പേരായ ഒരു കോട്ട കെട്ടി. ഈ കോട്ടക്കു ചുററും ക്രമേണ പട്ടണം വ്യാപിച്ചു തുടങ്ങി. പ്രധാനപ്പെട്ട ഗവമ്മെണ്ടാപ്പിസുകളെല്ലാം ഇപ്പോൾ ഈ കോട്ടയിലാണ്. സംസ്ഥാനത്തിലേക്കു വേണ്ട നിയമങ്ങൾ നിമ്മിക്കുന്ന നിയമനിമ്മാണസഭ ഇതിലാണ് കൂടുന്നത്.

കടൽതീരത്തുകൂടി ഇതിന്റെ നീളം 9 നാഴികയും കിഴക്കുമുതൽ ഉള്ളിലോട്ടു പടിഞ്ഞാറു വരെ വീതി 3 നാഴികയും ആകുന്നു. ഈ പട്ടണം ഒരു താണ സമതലത്തിലാണ് കിടക്കുന്നത്. നന്നെച്ചെറിയതും ഉപയോഗശൂന്യവും ആയ കൂവം നദി ഇതിൽ കൂടെ ഒഴുകുന്നു. മറെറാരു നദി

യായ അഡയാർ, പട്ടണത്തിന്റെ തെക്കെഭാഗത്തുകൂടിയും ഒഴുകുന്നു. കടലോരം മണലടിഞ്ഞതായതിനാൽ വളരെ പണം ചെലവു ചെയ്തു ഒരു കൃത്രിമ നൌകാശയം പണി ചെയ്തിരിക്കുന്നു. മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞപോലെ മതിരാശി തീവണ്ടിമൂലം സംസ്ഥാനത്തിന്റെ എല്ലാഭാഗങ്ങളുമായി സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു.

മതിരാശി ഒരു പ്രത്യേക കലക്ടരുടെ കീഴിലുള്ള ഒരു പ്രത്യേക ജില്ലയാണ്. അതിലുള്ള ഏററവും മനോഹരങ്ങളായ കെട്ടിടങ്ങളിൽ ഒന്നു ഹൈക്കോടതിയാണ്. റെവന്യൂബോഡു, കസ്റ്റംസ് ഹൌസ് (തുറമുഖ ആപ്പീസ്) ജെനറൽ പോസ്റ്റാപ്പീസ്, സെൻട്രൽ റിക്കാട്ടാപ്പീസ്സ്, എം. എസ്സ്. എം. തീവണ്ടിക്കണക്കു പരിശോധന ഉദ്യോഗസ്ഥന്റെ ആപ്പീസ്സ് എന്നിങ്ങനെയുള്ള പ്രധാന ആപ്പീസ്സുകൾ മററു വലിയ എടുപ്പുകളിലാണ് നടത്തുന്നത്.

നഗരപരിപാലനസംഘത്തിന്നു (Municipal Corporation) പ്രത്യേകമായി അതികമനീയമായ ഒരു കെട്ടിടമുണ്ട്. ജനങ്ങൾ തിരഞ്ഞെടുക്കുന്ന അംഗങ്ങളടങ്ങിയ ഈ സംഘം നിരത്തു നന്നാക്കൽ, രാത്രി നഗരവീഥികളിൽ വെളിച്ചത്തിന്ന് വേണ്ട ഏർപ്പാടുകൾ ചെയ്യൽ, ജലവിതരണം, ജലവാർച്ച, പ്രാഥമിക വിദ്യാഭ്യാസം എന്നിവയ്ക്കു വേണ്ടതു പ്രവർത്തിക്കൽ, എന്നീ കാര്യങ്ങളെ കുറിച്ചു ശ്രദ്ധിക്കുന്നു. അവർ നഗരത്തിൽ അവിടവിടെ ചില ഉദ്യാനങ്ങളെയും വെച്ചുപിടിപ്പിച്ച് രക്ഷിച്ചുവരുന്നുണ്ട്. ഇവയിൽ വെച്ചു ഏററവും പ്രധാനപ്പെട്ടത് പൊതുജനവനിക (people's Park) ആകുന്നു. ഇവിടെ വിവിധമൃഗങ്ങളടങ്ങിയ ഒരു കാഴ്ചബങ്കളാവും അങ്ങാടിയും ഉണ്ട്.

ഒരു സർവ്വകലാശാലയും അനേകം കോളേജുകളും മതിരാശിയിലുണ്ട്. ഇതൊക്കെ വളരെ വിശേഷപ്പെട്ട കെട്ടിട

ങ്ങളിലുമാണുള്ളത്. പട്ടണത്തിൻെറ പല ഭാഗങ്ങളിലായി അനേകം ആസ്പത്രികളുമുണ്ട്. അവയിൽ ചിലതു സ്ത്രീകൾക്ക പ്രത്യേകമായുള്ളതാണ്. പട്ടണത്തിൻെറ പ്രധാനപ്പെട്ട എല്ലാഭാഗങ്ങളിലും അതാതിന്നു ചേൎന്ന അങ്ങാടികളോ കച്ചവടസ്ഥലങ്ങളോ ഉണ്ടായിരിക്കും. ഇവയിൽ പൊതുജനോദ്യാനത്തിലുള്ള "മൂർമാക്കററും" പച്ചക്കറികൾ വില്ക്കുന്ന വലിയ കച്ചവടസ്ഥലമായ "കൊത്തവാൾ ചാവടിയും" സുപ്രസിദ്ധങ്ങളാണ്.



*Photo: A. Ratna & Co.*

പടം 12. മതിരാശി ഹൈക്കോർട്ടുമന്ദിരം.

കാഴ്ചസ്ഥലങ്ങളിൽ പ്രധാനമായിട്ടുള്ളത് കാഴ്ചബങ്കളാവ്, വിക്ടോറിയാസാങ്കേതികമന്ദിരം (Victoria Technical Institute) ഹൈക്കോർട്ടുമന്ദിരം, ഫോർട്ട് (കോട്ട), സെൻറ് ജോർജ്ജ് പള്ളി, ജലജന്തുശേഖരമുള്ള കാഴ്ചശാല (Aquarium) നൌകാശയം (Harbour) മുതലായവയാണ്. മതിരാശിയുടെ സമീപത്തു രണ്ടു പരുത്തിവ്യവസായശാലകളും പെ

രമ്പൂരിൽ ഒരു വലിയ റെയിൽവേ തൊഴിൽശാലയും ഗിണ്ടിയിൽ ഒരു കുതിരപ്പന്തയസ്ഥലവും മീനമ്പാക്കത്തു് ഒരു ആകാശവിമാനസ്ഥാനവും ഉണ്ടു്.

പട്ടണത്തിൽക്കൂടി വടക്കുനിന്നു തെക്കോട്ടു പോകുന്ന ബക്കിങ്ങാം തോടുമൂലം കടൽതീരത്തുകൂടി വടക്കോട്ടും തെക്കോട്ടും ഗതാഗതം ചെയ്യാവുന്നതാണു്. വിറകു, ചിരട്ട, നാളികേരം മുതലായതു് പട്ടണത്തിലേക്കെത്തിപ്പാൻ ഇതു് ഉപയോഗപ്പെടുന്നു. പട്ടണത്തിന്റെ ഉള്ളിൽ അതിന്റെ പല ഭാഗങ്ങളെയും കൂട്ടിച്ചേൎക്കുന്ന വൈദ്യുത വാഹനങ്ങളും (Trams) ബസ്സുകളും നിമിത്തം അതിവേഗത്തിൽ ഗതാഗതം ചെയ്വാൻ സാധിക്കുന്നു. അസംഖ്യം വിദ്യാൎത്ഥികൾ, കൂലിക്കാർ, ഉദ്യോഗസ്ഥന്മാർ എന്നിവർ പട്ടണത്തിൽ നിന്നകലെ തീവണ്ടിപ്പാതയുടെ സമീപങ്ങളിൽ താമസിക്കുന്നു. പകൽ ഇവർ പട്ടണത്തിൽ പഠനത്തിന്നും പ്രവൃത്തിക്കും പോവുകയും വൈകുന്നേരത്തു അവൎക്കായി പ്രത്യേകമുള്ള ഉൾനാടു തീവണ്ടികൾവഴിയായി വീട്ടിലേക്കു മടങ്ങുകയും ചെയ്യുന്നു. ഇപ്പോൾ ഈ വണ്ടികളെ വിദ്യുച്ഛക്തിയാൽ ഓടിച്ചുവരുന്നു.

---

## അദ്ധ്യായം 21.

## മദ്ധ്യതീരജില്ലകൾ.

**ചിങ്കല്പേട്ട**

ചിങ്കല്പേട്ടജില്ല മതിരാശിപട്ടണത്തെയും മതിരാശിജില്ലയേയും ചുററികിടക്കുന്നു. മതിരാശിപട്ടണത്തിന്റെ സ്ഥിതിയാണു് അതിന്റെ പ്രാധാന്യത്തിന്നു് ഹേതു. കലക്ടരുടെ തലസ്ഥാനം സൈദാപ്പേട്ടയാണു്. എന്നാൽ ജില്ലാകോടതി ചിങ്കല്പേട്ടയിലാണു് സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. ഈ പട്ടണം പാലാറിന്നു് സമീപമാണു്. അനേകം ചെ

റിയ കുന്നുകൾ അതിന്നു ചുററുമുണ്ട്. അതിലേക്ക് ജല സേചനത്തിന്നായി ഒരു വലിയ കുളവുമുണ്ട്. ദക്ഷിണേന്ത്യാതീവണ്ടിപ്പാതയിൽ ഈ പട്ടണം ഒരു ജങ്ക്ഷൻ ആകുന്നു. ഇതിൽനിന്ന് എം. എസ്സ്. എം. തീവണ്ടിപ്പാതയിലുള്ള ആക്കോണത്തേക്ക ഒരു ശാഖ പോകുന്നു. ഈ ശാഖാറെയിൽപാതയിൽ ഒരു പുരാതന പുണ്യനഗരവും തീർത്ഥയാത്രാസ്ഥലവും ആയ കാഞ്ചീപുരം സ്ഥിതിചെയ്യുന്നു. ഇതിൽ അനേകം കുളങ്ങളും ക്ഷേത്രങ്ങളും ഉണ്ട്. ഇതു് പണ്ടു് പല്ലവരാജവംശത്തിൻെറ തലസ്ഥാനമായിരുന്നു. തൊണ്ടിമണ്ഡലം എന്ന പേരിൽ പ്രസിദ്ധമായ ഈ ഭാഗമെല്ലാം പുരാതനകാലത്തു ഭരിച്ചിരുന്നതു് ആ രാജവംശമായിരുന്നു. ചിങ്കല്പേട്ടയിൽനിന്ന് നിരത്തുവഴിക്ക് കടൽതീരത്തുള്ള മഹാബലിപുരത്തിലേക്ക പോകാം. ഇവിടെ മേല്പറഞ്ഞ പല്ലവരാജാക്കന്മാർ പാറ തുരന്ന് ക്ഷേത്രങ്ങൾ പണിയിച്ചിട്ടുണ്ട്. ഈ സ്ഥലത്തെ സന്ദർശിപ്പാൻ അടുത്തുനിന്നും അകലെനിന്നും അസംഖ്യം യാത്രക്കാർ വരാറുണ്ട്. മതിരാശിയിൽനിന്ന് ബക്കിങ്ങാം തോട്ടുവഴിക്കും ഇവിടെ എത്താം. വൈഷ്ണവാചാര്യനായ രാമാനുജൻെറ ജന്മസ്ഥലമെന്ന നിലയിൽ ശ്രീപെരമ്പുത്തൂർ സുപ്രസിദ്ധമാണ്.

### തെക്കനാർക്കാട്

ചിങ്കല്പേട്ടയിൽനിന്ന് തെക്കോട്ടു സഞ്ചരിച്ചാൽ നാം വില്ലപുരം റെയിൽവേ ജങ്ക്ഷനിൽ എത്തിച്ചേരും. ഈ ജങ്ക്ഷൻ മതിരാശിക്ക് 100 നാഴിക തെക്കാണ്. വില്ലപുരത്തിൽനിന്നു കിഴക്കോട്ട് കടൽതീരത്തുള്ള പുതുശ്ശേരിയിലേക്ക് ഒരു റെയിൽശാഖയുണ്ട്. ഇന്ത്യയിൽ പരന്ത്രീസ്സുകാരുടെ തലസ്ഥാനമാണതു്. മറെറാരു ശാഖ വടക്കുപടിഞ്ഞാട്ട് കാട്പാടിയിലേക്ക പോകുന്നു. ഇതു് എം. എസ്സ്.

എം. ബ്രോഡ്പാതയിലുള്ള ജങ്ക്ഷനാണ്. പ്രധാന തീവണ്ടിപ്പാത കടൽത്തീരത്തുള്ള കടലൂൎക്ക് പോകുന്നു. ഇതാണ് ജില്ലയുടെ തലസ്ഥാനം. ആദ്യകാലങ്ങളിൽ ഇംഗ്ലീഷു പൂൎവ്വേന്ത്യാസംഘം നിൎമ്മിച്ച സെൻറ് ഡേവിഡ് കോട്ടയുടെ അവശിഷ്ടങ്ങൾ ഇതിന്ന് സമീപമാണ്. ജില്ലയുടെ പടിഞ്ഞാറുഭാഗത്തുള്ള കുന്നുകളിൽനിന്ന് പുറപ്പെടുന്ന വേഗതയുള്ള ഗഡിലമെന്ന പുഴ കടലൂരിൽ വെച്ച് സമുദ്രത്തിൽ ചേരുന്നു. അതിന്നല്പം അകലെ വടക്ക് വെച്ച് പെണ്ണാർ കടലിൽ ചേരുന്നു. കടലൂരിന്നു തെക്ക വെള്ളാറിൻെറ അഴിമുഖത്തിന്നു സമീപത്ത് പോൎട്ടോനോവോ എന്ന ഒരു ചെറിയ തുറമുഖമുണ്ട്. അതിന്നും തെക്ക് പ്രധാനതീവണ്ടിപ്പാതയിലാണ് ചിദംബരം. ഇവിടെയാണ് പ്രസിദ്ധപ്പെട്ട നടരാജക്ഷേത്രം. പ്രസിദ്ധശിവഭക്തനായ നന്ദൻ ഇവിടെവെച്ചാണ് സന്ന്യാസിയായതെന്നു കേൾവിയുണ്ട്. മാൎഗ്ഗഴി (December) മാസത്തിൽ അരുദ്രോത്സവസമയത്തു തെക്കെ ഇന്ത്യയിൽ പല ദിക്കിൽനിന്നും അസംഖ്യം തീൎത്ഥയാത്രക്കാർ ഇവിടെ എത്തുന്നു. വിദ്യാൎത്ഥികൾക്ക താമസിച്ചു പഠിക്കുന്നതിന്നു അണ്ണാമല സൎവ്വകലാശാല എന്നൊരു സൎവ്വകലാശാല രാജാ സേർ അണ്ണാമല ചെട്ടിയാരുടെ വകയായി ഇവിടെ അടുത്തകാലത്തു സ്ഥാപിച്ചിട്ടുണ്ട്. പട്ടണം പ്രധാനപ്പെട്ട ഒരു വിദ്യാഭ്യാസകേന്ദ്രമാണ്. സൎവ്വകലാശാലക്കു പുറമെ ഇവിടെ അനേകം ഹൈസ്കൂളുകളും ട്രെയിനിങ്ങ്സ്കൂളുകളും സംഗീതകലാശാലകളും ഉണ്ട്. കടലൂർ ഒരു റെയിൽവെ ജങ്ക്ഷനാണ്. അവിടെനിന്ന് ഒരു റെയിൽശാഖ പടിഞ്ഞാട്ട്, വില്ലുപുരം—തൃശ്ശിനാപ്പള്ളി പുതിയപാതയിലുള്ള വൃദ്ധാചലത്തേക്ക പോകുന്നു.

പെണ്ണാർവക്കത്തുള്ള തിരുക്കോയില്ലൂരും, ശക്കരക്കമ്പ

നിയുള്ള നെല്ലിക്കുപ്പവും ദേശിംഗരാജൻെറ ആസ്ഥാന മായി ചരിത്രപ്രസിദ്ധമായ ജിഞ്ചിയും ഈ ജില്ലയിലെ പ്രധാനപ്പെട്ട മററു സ്ഥലങ്ങളാണ്. തെക്കനാർക്കാടിൽ അധികഭാഗവും ധാരാളം വെള്ളം കിട്ടുന്ന സമതലമായതു കൊണ്ടു് തെക്കനാർക്കാട്ട് ജനപുഷ്ടിയുള്ള ജില്ലകളിൽ ഒന്നാണ്. യൂറോപ്യൻരാജ്യങ്ങളിലേക്ക് ധാരാളം നിലക്കടല ഇവിടെനിന്ന് കയററി അയക്കുന്നു.

## നെല്ലൂർ

മതിരാശിക്കു തെക്ക് തെക്കനാർക്കാട്ട്പോലെ വടക്കു നെല്ലൂർജില്ലയും സ്ഥിതിചെയ്യുന്നു. രണ്ടിൻെറയും പടിഞ്ഞാറുഭാഗത്തു കുന്നുകളാണ്. രണ്ടിന്നും, കിഴക്കുഭാഗത്തു കടൽതീരത്താണ് സമതലങ്ങളുള്ളതു്. പെണ്ണാറിൻെറയും തെക്കൻപെണ്ണാറിൻെറയും തടങ്ങൾ വളരെ ഫലപുഷ്ടിയുള്ളവയാണ്. നെല്ലൂർ കന്നുകാലികൾക്കു പ്രസിദ്ധപ്പെട്ടതാണ്. ജില്ലയുടെ വടക്കുഭാഗത്താണ് ഇവയുണ്ടാവുന്നതു്. ഗുഡൂരിന്ന് സമീപത്ത് അഭ്രകം കുഴിച്ചെടുക്കുന്നുണ്ടു്.

വിസ്തീർണ്ണം നോക്കുമ്പോൾ നെല്ലൂർ ഏററവും വലിയ ജില്ലകളിൽ ഒന്നാണെങ്കിലും അതിൽ ജനപുഷ്ടി കുറവാണ്. ഇതിന്ന് കാരണം വടക്കും പടിഞ്ഞാറും ഭാഗങ്ങളിൽ മഴ കുറവായതു തന്നെ. ആ ഭാഗങ്ങളിൽ പ്രധാനമായുണ്ടാവുന്നതു കുററിക്കാടുകളാണ്. അവ കന്നുകാലികൾക്ക് മേച്ചിൽസ്ഥലമായുപയോഗപ്പെടുന്നു. പൂർവ്വഘട്ടം ജില്ലയുടെ പടിഞ്ഞാറെ അതിർത്തിയിൽ കിടക്കുന്നു. ഇവിടെ അതിന്നു വേളിക്കൊണ്ടമലയെന്നാണ് പേർ. ഉദയഗിരിയാണ് ഏററവും ഉയൎന്ന ശിഖരം. അതിന്നു 3000 അടി ഉയരമുണ്ടു്.

പൂർവ്വതീരത്തുള്ള തീവണ്ടിപ്പാതയിൽകൂടി വടക്കോട്ടു യാ

ത്രചെയ്താൽ നായുഡുപ്പേട്ടയെത്തുന്നതുവരെ നമുക്ക് ഒരസുഖകരവും സസ്യശൂന്യവും ആയ പ്രദേശത്തു കൂടിപ്പോകേണ്ടിവരും. അവിടെ തിരുപ്പതി, ചന്ദ്രഗിരി എന്നീ കുന്നുകളിൽനിന്നു വരുന്ന 'സ്വർണ്ണമുഖി'നദി വയലുകളെ ഫലപുഷ്ടിയുള്ളതാക്കുന്നു. പിന്നേയും യാത്ര തുടൎന്നാൽ നാം ഗ്രൂഡൂരിലെത്തുന്നു. ഇതു് ഒരു റെയിൽവേ ജങ്ക്ഷനാണ്. ഇവിടെനിന്ന് ഒരു വീതികുറഞ്ഞ പാത തെക്കുപടിഞ്ഞാട്ടു വെങ്കിടഗിരിക്കും അവിടെനിന്ന് റെണിഗുണ്ടയ്ക്കും അതുവഴി തിരുപ്പതിക്കും പോകുന്നു. വെങ്കിടഗിരി ഒരു വലിയ ജന്മിയുടെ വാസസ്ഥാനമാണ്. അദ്ദേഹം നെല്ലൂരിൽ ഒരു കോളേജു നടത്തിവരുന്നു. ഗ്രൂഡൂരിൽനിന്ന് ജില്ലയുടെ തലസ്ഥാനമായ നെല്ലൂരിലേക്ക് പ്രധാനതീവണ്ടിപ്പാത പോകുന്നു. അതിൻെറ സമീപത്തുകൂടി ഒഴുകുന്ന പെണ്ണാറിൻെറ കരയിൽ ഒരു പ്രസിദ്ധമായ ക്ഷേത്രം ഈ പട്ടണത്തിലുണ്ടു്. ഇവിടെയുള്ള ഒരണക്കെട്ടിൽനിന്ന് പ്രവാഹജലത്തിൽ ഒരു ഭാഗം ഒരു ജലസേചനമാൎഗ്ഗത്തിൽ കൂടെ താഴെയുള്ള കുളങ്ങളിലേക്കും വയലുകളിലേക്കും പോകുന്നു. നെല്ലൂർപട്ടണത്തിൻെറ കിഴക്കുള്ള പെണ്ണാർതുരത്തിൽനിന്നാണു മതിരാശിയിൽ ഏററവും നല്ല അരി കിട്ടുന്നതു്. നെല്ലൂർജില്ലയിൽ നെയ്ത്തു് ഒരു പ്രധാന വ്യവസായമാകുന്നു. നെല്ലൂർ, വെങ്കിടഗിരി എന്ന പട്ടണങ്ങൾ വിശേഷപ്പെട്ട വസ്ത്രങ്ങൾക്കു പ്രസിദ്ധമാണ്. തീവണ്ടിപ്പാത നദിയെ വെല്ലൂരിൽവെച്ചു കടക്കുന്നു. പിന്നീട് അതു കനിഗിരിതടാകംമൂലം ജലസേചനം ചെയ്യപ്പെടുന്ന വയലുകളിൽകൂടി പോകുന്നു. ഈ തടാകത്തിൽ വെള്ളം നിറയ്ക്കുന്നതു സംഗം എന്ന സ്ഥലത്തുള്ള അണക്കെട്ടിൽനിന്ന് പുഴവെള്ളം കൊണ്ടുവന്നിട്ടാണ്. തീവണ്ടിപ്പാത പിന്നേയും വടക്കോട്ടു പോകുന്നു. എന്നാൽ ജില്ലയുടെ വടക്കു പ്രധാനപ്പെട്ട നഗരങ്ങൾ ചുരുക്കമാണ്.

---

## അദ്ധ്യായം 22.

## വടക്കൻസക്കാർ (പടിഞ്ഞാറുഭാഗം).

ബങ്കാളഉൾക്കടലിൽകൂടി വീശുന്ന തെക്കുപടിഞ്ഞാറൻ കാലവർഷക്കാററിൽനിന്നു മഴകിട്ടുന്നതുകൊണ്ടു് സക്കാർപ്രദേശങ്ങളിലെ ആറു വടക്കൻജില്ലകൾ പൂർവ്വതീരത്തിലുള്ള മററുജില്ലകളിൽനിന്നു് വ്യത്യാസപ്പെട്ടവയാണ്. നെല്ലൂർനിന്നു വടക്കുള്ള ഈ ജില്ലകളിലെല്ലാം സംസാരഭാഷ തെലുങ്കാകുന്നു. ഈ ഖണ്ഡം രണ്ടു ഭാഗങ്ങളായി വേർതിരിയുന്നു. പശ്ചിമാദ്ധത്തിൽ ഗോദാവരിയിലെയും കൃഷ്ണയിലെയും തുരുത്തുകൾ ഉൾപ്പെടുന്നു. ഇതിൽ ഗുണ്ടൂർ കൃഷ്ണ, പശ്ചിമഗോദാവരി, പൂർവ്വഗോദാവരി എന്നീ ജില്ലകളുൾപ്പെടുന്നു. പൂർവ്വാദ്ധത്തിൽ വിശാഖപട്ടണം എന്ന ജില്ലയും അടങ്ങുന്നു. ഈ ജില്ലകളെല്ലാം പൂർവ്വഘട്ടങ്ങൾക്കും സമുദ്രത്തിന്നും മദ്ധ്യേ കിടക്കുന്നു. പർവ്വതത്തിൽനിന്നോ പർവ്വതത്തിൽ കൂടെയോ സമുദ്രത്തിലേക്കൊഴുകുന്ന നദികൾ ഇവയിൽകൂടെ കടന്നുപോകുന്നു.

### ഗുണ്ടൂർ ജില്ല

കൃഷ്ണാനദി ഈ ജില്ലയുടെ വടക്കും പടിഞ്ഞാറും ഉള്ള അതിത്തിയാണ്. ഈ ജില്ലയിലെ പടിഞ്ഞാറെ താലൂക്കുകൾ പൂർവ്വഘട്ടങ്ങൾ അവയിൽ കൂടെ പോകുകയാൽ, വനപ്രദേശങ്ങളാണ്. പടിഞ്ഞാറെ അററത്തുള്ള പഴനാട്ടു്, തെക്കുള്ള ഓങ്കോൾ എന്നീ താലൂക്കുകൾ കന്നുകാലികൾക്കു പ്രസിദ്ധമാണ്. തുരുത്തുതാലൂക്കുകൾ അതായതു തെനാലി, റെപ്പള്ളി, ബാപ്പട്ട്ല എന്നിവ കൃഷ്ണയിൽനിന്നു് തോടുകൾമൂലം ജലസേചനം ചെയ്യപ്പെടുന്നവയും നെൽകൃഷിക്കു് പ്രസിദ്ധങ്ങളുമാണ്. ജില്ലയുടെ മദ്ധ്യഭാഗത്തുള്ള

കറുത്ത മണ്ണിൽ പരുത്തിയും പുകയിലയും കൃഷിചെയ്തു വരുന്നു.

പ്രധാനതീവണ്ടിപ്പാത മതിരാശിയിൽനിന്ന് ഓങ്കോൾ ബാപ്പട്ട്ല, തെനാലി എന്നീ സ്ഥലങ്ങളിൽകൂടെ കൃഷ്ണാനദിയുടെ മറുപുറത്തുള്ള ബസവാഡക്ക പോകുന്നു. ജില്ലയുടെ തലസ്ഥാനമായ ഗുണ്ടൂർ ഈ പാതയിലല്ല. തെനാലിയിൽനിന്ന് ഒരു ശാഖ ഇവിടെ എത്തുന്നു. ഇതു തെനാലിയുടെ കിഴക്ക് തുരുത്തിലുള്ള റെപ്പള്ളിയിലേക്ക തുടൎന്നപോകുന്നു. പടിഞ്ഞാറ് ബോമ്പായി റെയിൽ പാതയിലുള്ള ഗുണ്ടക്കലേക്ക പോകുന്ന വീതിചുരുങ്ങിയ റെയിൽപാതവഴിയായും ബസവാഡയിൽ നിന്ന ഗുണ്ടൂൎക്ക് പോകാം. ഒരു കലാശാലയും അനേകം വിദ്യാലയങ്ങളും ഉള്ള ഗുണ്ടൂർ ഒരു വിദ്യാഭ്യാസകേന്ദ്രമാണ്. ഇവിടെ സ്ത്രീകൾക്കുള്ള ഒരു ശ്രുതിപ്പെട്ട ആസ്പത്രിയുമുണ്ട്. ഗുണ്ടൂരിന്ന കുറച്ചു പടിഞ്ഞാറുള്ള 'കൊണ്ടവീട്' ഒരു പ്രസിദ്ധപ്പെട്ട മലകോട്ടയാകുന്നു. കൃഷ്ണാനദിയുടെ വലത്തെത്തീരത്ത് ഗുണ്ടൂരിന്റെ വടക്കായി അമരാവതിയിൽ പുരാതനാന്ധ്രതലസ്ഥാനത്തിന്റെ അവശിഷ്ടങ്ങൾ ഉണ്ട്. ഒരു പാവനനഗരമായ മംഗലഗിരിയിൽ പ്രസിദ്ധമായ ഒരു ക്ഷേത്രമുണ്ട്.

### കൃഷ്ണ ജില്ല

കുറെ കൊല്ലങ്ങൾക്ക് മുമ്പു ഗോദാവരിക്കും കൃഷ്ണക്കും ഇടയിലുള്ള എല്ലാസ്ഥലവും ഇതിലുൾപ്പെട്ടിരുന്നു. പിന്നീട് അത് കൃഷ്ണ, പശ്ചിമഗോദാവരി എന്ന രണ്ടു ജില്ലകളായി ഭാഗിക്കപ്പെട്ടു. കൃഷ്ണാനദിയുടെ ഇടത്തെത്തീരത്തുള്ള ബസവാഡ പ്രധാനപ്പെട്ട ഒരു കച്ചവടകേന്ദ്രമാകുന്നു. ഇവിടെ നിരത്തുകൾ തീവണ്ടിപ്പാതകൾ, തോടുകൾ എന്നിവ കൂട്ടിമുട്ടുന്നു. തീവണ്ടിപ്പാലം ഇവിടെവെച്ചു നദിയെ

ഇടമുറിച്ചു കടക്കുന്നു. ഇതിന്നല്പം മുകളിലായി നദിയുടെ ഇരുകരയിലുമുള്ള കുന്നുകളുടെ ഇടയിൽ ഒരണക്കെട്ടുണ്ട്. ഈ പട്ടണത്തിൽനിന്നു അനേകം തോട്ടുകൾ പുറപ്പെട്ടു തുരുത്തിന്റെ പല ഭാഗങ്ങളിലേക്കും പോകുന്നു. അവയിൽ ഒന്നു പ്രധാനതീവണ്ടിപ്പാതയുടെ സമീപത്തുകൂടെ എല്ലൂരിലേക്ക് പോകുന്നു. ഇതു ഗോദാവരിനദിയുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു.

ബസവാഡ ഒരു മുഖ്യമായ റെയിൽവേ ജങ്ക്ഷനാം കൂടിയാണ്. തീവണ്ടിആപ്പീസ്സ് ഒരു പുതിയ പരിഷ്കൃതരീതിയിൽ വലുതായി പണിചെയ്തിരിക്കുന്നു. മതിരാശിയിൽനിന്നു കല്ക്കത്തയിലേക്കുള്ള വീതികൂടിയ റെയിൽപാതയും മച്ചിലിപട്ടണത്തിൽനിന്നു ഗുണ്ടക്കലേക്കുള്ള വീതിചുരുങ്ങിയ പാതയും ഇവിടെവെച്ച് ഇടമുറിച്ച് കടക്കുന്നു. ബസവാഡയിൽനിന്നു ഹൈദരബാദിലേക്കുള്ള നൈസാം സ്റ്റെയിററ് റെയിൽവേ മതിരാശിയിൽനിന്ന് ദൽഹിക്കുള്ള മാർഗ്ഗത്തിന്റെ ഒരു ഭാഗമത്രെ.

ജില്ലയുടെ തലസ്ഥാനം കടൽതീരത്തുള്ള മച്ചിലിപട്ടണം അഥവാ ബന്തർ ആകുന്നു. പണ്ട് ഇതു ഒരു പ്രധാന തുറമുഖമായിരുന്നു. ഏകദേശം 300 കൊല്ലങ്ങൾക്ക് മുമ്പ് ഇംഗ്ലീഷുകാർ അവരുടെ ഒന്നാമത്തെ കമ്പനി സ്ഥാപിച്ചതു് ഇവിടെയായിരുന്നു. എന്നാൽ ഇപ്പോൾ തുറമുഖം അത്ര പ്രധാനമല്ല. ഏകദേശം ആറുപതു കൊല്ലങ്ങൾക്കു മുമ്പ് വേലിയേററസമയത്തു് ഒരു വമ്പിച്ച തിര കടലിൽനിന്നുയൎന്നു പട്ടണത്തിലേക്ക് അടിച്ച് കയറുകയും അതുനിമിത്തം അനേകായിരം ജനങ്ങൾ നശിക്കുകയും ചെയ്തു. ഈ സ്ഥലം വളരെക്കാലം മുമ്പു മുതല്ക്കേ ചിത്രവേലകൾ ചെയ്ത വസ്ത്രങ്ങൾക്ക് പ്രസിദ്ധിയുള്ളതാണ്.

### കൊണ്ടപ്പള്ളി

ബസവാഡക്ക് വടക്കുപടിഞ്ഞാറു ഭാഗത്തുള്ള കൊണ്ടപ്പള്ളി കേൾവിപ്പെട്ട ഒരു മലക്കോട്ടയാകുന്നു. ഇവിടെ വിശേഷപ്പെട്ട കളിക്കോപ്പുകൾ ഉണ്ടാക്കിവരുന്നു. ഇതിൻെറ തുരുത്തുപ്രദേശങ്ങളിലും ചുററുമുള്ള ജില്ലകളിലും അനേകം നെല്ലുകുത്തുയന്ത്രങ്ങൾ സ്ഥാപിച്ചിട്ടുണ്ട്.

### പശ്ചിമഗോദാവരിജില്ല

പഴയ കൃഷ്ണാജില്ലയുടെ കിഴക്കുഭാഗമാണ് മുഖ്യമായി ഇതിലടങ്ങുന്നത്. ഗോദാവരിയുടെ തോട്ടുകൾ മൂലമാണ് ഇതിലെ അധികഭാഗവും നനക്കുന്നത്. രണ്ടു തുരുത്തുകൾക്കും ഇടയിലുള്ള സമതലത്തിലാണ് കൊല്ലയാർ തടാകം കിടക്കുന്നത്. ഈ രണ്ടു ജില്ലകളുടെയും വടക്കൻ പ്രദേശങ്ങൾ മലമ്പ്രദേശങ്ങളും ജനപുഷ്ടി കുറഞ്ഞവയുമത്രെ. എന്നാൽ തുരുത്തുകളിൽ ജനസംഖ്യ അധികമുണ്ട്.

### എല്ലൂർ

പുതിയ ജില്ലയുടെ തലസ്ഥാനമാണ് എല്ലൂർ. അതു പരുത്തിവസ്ത്രങ്ങൾക്കും പരവതാനികൾക്കും കേൾവിപ്പെട്ടതാണ്. അവിടെ നെല്ലുകുത്തുകമ്പനികളും ജൂട്ടുവ്യവസായശാലകളും ഉണ്ട്. പുറമേ കന്നുകാലികളും ധാരാളമവിടെയുണ്ട്. രണ്ടു നദികൾക്കും ഏകദേശം മദ്ധ്യത്തിൽ പ്രധാന റെയിൽപാതയുടെ വക്കത്താണ് അതു സ്ഥിതിചെയ്യുന്നത്. ഗോദാവരിയുടെ പടിഞ്ഞാറെ പോഷകനദിയിലുള്ള ഒരു പ്രധാന പട്ടണമാണ് നരസപുരം. ഇവിടെനിന്ന് അല്പം അകലെയായി പാലക്കോൾ എന്ന സ്ഥലം ഉണ്ട്. ഇവിടെ പഴങ്ങൾ, പച്ചക്കറിസാധനങ്ങൾ എന്നിവ വില്ക്കുന്ന ഒരു ചന്ത ആഴ്ചതോറും കൂടാറുണ്ട്.

## കിഴക്കേ ഗോദാവരിജില്ല

ഇതാണ് പഴയ ഗോദാവരിജില്ല. പൂർവ്വഘട്ടം അതിന്റെ വടക്കെഭാഗത്തുകൂടി പോകുന്നു. ആ ഭാഗം വനങ്ങൾ നിറഞ്ഞതും മലമ്പനിയുള്ളതും, ജനസംഖ്യ കുറഞ്ഞതും ആ




പടം 14. വടക്കൻ സക്കാർ പ്രദേശങ്ങൾ.

1. ഗുണ്ടൂർ. 2. കൃഷ്ണ. 3. പശ്ചിമ, പൂർവ്വ ഗോദാവരി ജില്ലകൾ.
4. വിശാഖപട്ടണം.

കുന്നു. തെക്കെഭാഗം സമതലമാണ്. അവിടെ തുരുത്തുപ്രദേശങ്ങൾ വളരെ ഫലപുഷ്ടിയുള്ളതും ജനങ്ങൾ തിങ്ങിപ്പാർക്കുന്നതും അത്രെ. പൂർവ്വഘട്ടത്തിലുള്ള ഇടുങ്ങിയ ഒരു പിള

പ്പിൽകൂടിയാണ് ഗോദാവരി ഒഴുകുന്നത്. എന്നാൽ അതി ന്നു ക്രമേണ വിസ്താരം കൂടുകയും തുരുത്തിന്റെ തലക്കൽ അണക്കെട്ടുകൾ നിൎമ്മിച്ചിട്ടുള്ള പ്രദേശത്ത് അതു 6 നാഴിക വിസ്താരമുള്ളതായിത്തീരുകയും ചെയ്യുന്നു. മതിരാശിയിൽ നിന്നുള്ള പ്രധാന തീവണ്ടിപ്പാത എല്ലൂരിൽനിന്നു തുടൎന്നു ഒന്നേമുക്കാൽ നാഴിക നീളമുള്ള ഒരു പാലത്തിൽകൂടി കട ന്നു ഇടത്തെ തീരത്തുള്ള **രാജമന്ത്രി**ക്കു പോകുന്നു.

രാജമന്ത്രി ഒരു പുരാതന തലസ്ഥാനമാണ്. ഇതു വളരെ കാലത്തോളം നിലനിന്നിട്ടുള്ള ഒന്നാകുന്നു. ഇതു ഒരു പ്രധാനപ്പെട്ട നദീതുറമുഖമാണ്. തോടുകൾമൂലം തോണിവഴിക്ക് തുരുത്തു പ്രദേശങ്ങളുമായി ഇതിന്ന് കച്ച വടമുണ്ടു്. ഇതിൽ കൂടെ പ്രധാനമായി കൊണ്ടുപോകുന്ന സാധനങ്ങൾ അരി, തേങ്ങ, ഉപ്പു, വാഴക്ക, പച്ചക്കറികൾ എന്നിവയത്രെ. മുളത്തണ്ടുകളും മരത്തടികളും പൂൎവ്വഘട്ട ത്തിലെ കാടുകളിൽനിന്ന് മുറിച്ചു് പുഴയിൽകൂടി രാജമന്ത്രി ക്കു് ഒഴുക്കിവിടുന്നു. അഖണ്ഡഗോദാവരിയുടെ തീരത്തു് സ്ഥിതിചെയ്യുന്ന ഈ പട്ടണം ഒരു പുണ്യസ്ഥലമാകുന്നു. ടെയിനിങ്ങ് കോളേജുകളും കലാശാലകളും, കുറെ ഹൈസ്ക്കൂ ളുകളും ഉള്ള ഇതു് ഒരു വിദ്യാഭ്യാസകേന്ദ്രമാണ്. പുഴയു ടെ താഴെയായി കുറച്ചകലെയാണ് **ധവളേശ്വരം**. ജല സേചനമാൎഗ്ഗങ്ങളുടെയും അണക്കെട്ടുകളുടെയും മേലന്വേ ഷണം നടത്തുന്ന ഇഞ്ചിനിയർമാരുടെ തലസ്ഥാന ആപ്പീ സ്സുകൾ അവിടെയാണ്.

**സാമല്ക്കോട്ട**

ഇതു പ്രധാന തീവണ്ടിപ്പാതയിലുള്ള ഒരു ജങ്ക്ഷനാ ണ്. പ്രധാന റെയിൽപാതയിൽനിന്ന് ഒരു ചെറിയ ശാഖ കോകനദാ തുറമുഖത്തിലേക്കു പോകുന്നു. ഇവിടെ

യുള്ള ഒരു കൃഷിത്തോട്ടത്തിൽ കരിമ്പു ധാരാളമായുണ്ടാവുന്നു. പഞ്ചസാരയും വെല്ലവും ഇവിടെ ഉണ്ടാക്കിവരുന്നുണ്ടു്.

**കോകനദ**

ഇതു് കലക്ടരുടെ തലസ്ഥാനമാണ്. എന്നാൽ ജില്ലാ ക്കോടതി രാജമന്ത്രിയിലാണ് സ്ഥാപിച്ചിരിക്കുന്നതു്. അതു ഒരു പ്രധാനകടൽത്തുറമുഖമാണ്. ഫലപുഷ്ടിയുള്ള തുരുത്തുപ്രദേശങ്ങളിലെ ഉല്പന്നങ്ങൾ ഇവിടെനിന്നു കയററി അയക്കുന്നു. ഗോദാവരിദ്വീപുകളിൽ കൃഷിചെയ്യുന്ന ലങ്കാപ്പുകയില അവയിൽ ഒന്നാണ്. പിത്താപുരരാജാവിൻെറ സംസ്ഥാനത്തിനുള്ളിലാണിതു കിടക്കുന്നതു്.

**യാനം**

പരന്ത്രീസ്സുകാൎക്കു ചേൎന്ന യാനം ഗോദാവരി തുരുത്തിലാകുന്നു. പൂൎവ്വഘട്ടത്തിലെ പിളൎപ്പിന്നപ്പുറത്തു് ഗോദാവരിയിലുള്ള ഭദ്രാചലം ഒരു തീൎത്ഥയാത്രാസ്ഥലമാകുന്നു. ഏപ്രിൽ മാസത്തിൽ ശ്രീരാമനവമികാലത്തു് ഇവിടെ അനേകം ഭക്തന്മാർ വന്നുകൂടുന്നു.

---

## അദ്ധ്യായം 23.

## വടക്കൻസക്കാർ പ്രദേശം (കിഴക്കഭാഗം).

വിശാഖപട്ടണം ജില്ലയുൾപ്പെടുന്ന വടക്കൻ സക്കാറിൻെറ കിഴക്കഭാഗം പശ്ചിമാൎദ്ധത്തിൽനിന്നു വളരെ വ്യത്യാസപ്പെട്ടതാണ്. ഇവിടെ തുരുത്തുപ്രദേശങ്ങളില്ല. പൂൎവ്വഘട്ടങ്ങളിലെ വനപ്രദേശങ്ങളാണ് ഈ ജില്ലയുടെ അധികഭാഗത്തും വ്യാപിച്ചുകിടക്കുന്നതു്. കടലോരസ

മതലം വീതി ചുരുങ്ങിയതാണ്. നിവാസികളിൽ അധികവും ഇവിടെയാണ് താമസം. മതിരാശിയിൽനിന്നു തീവണ്ടി ഈ സമതലത്തിൽക്കൂടെ കല്ക്കത്തക്ക പോകുന്നു. ഈ ജില്ലയിലെ മഴ മുഖ്യമായി വേനലിൽ കാലവൎഷക്കാററുനിമിത്തമാണ്. എന്നാൽ ശീതകാലത്തു് തെക്കെണ്ടാവുന്ന ചുഴലിക്കാററു നിമിത്തവും ഇതിൽ ഇടയ്ക്കു അല്പാല്പം മഴകിട്ടാറുണ്ടു്. ഇവിടെ വംശധര, ലാംഗുലിയ എന്നിവയാണ് പ്രധാന നദികൾ. ഇവയിൽ പല ദിക്കിലും അണകെട്ടി, തോടുകൾമൂലം വെള്ളം തിരിച്ചുകൊണ്ടുപോയി കൃഷിസ്ഥലങ്ങൾ നനച്ചുവരുന്നു. ഈ ജില്ലയിൽ അനേകം വലിയ സെമിണ്ടാറിസ്ഥാനങ്ങൾ ഉണ്ടു്.

## വിശാഖപട്ടണംജില്ല

കിഴക്കേ ഗോദാവരിയിൽനിന്ന് യാത്ര തുടൎന്നാൽ നാം, നെല്ലു്, കരിമ്പു്, പുകയില, പുഞ്ചകൃഷികൾ എന്നീ വിളകളോടുകൂടിയ ഫലപുഷ്ടിയുള്ള വയലുകളെ കടന്നു പോകുന്നു. വഴിയെ, കരിമ്പു കൃഷിചെയ്യുന്ന സ്ഥലമായ അനകപ്പള്ളി കടന്ന് നാം ക്ഷണം **വാൾട്ടയറിൽ** എത്തുന്നു. ഈ ജങ്ക്ഷനിൽനിന്ന് ഒരു റെയിൽശാഖ **വിശാഖപട്ടണ**ത്തേക്ക് പോകുന്നു. ഇതു രണ്ടും സമീപസ്ഥലങ്ങളാണ്. വിശാഖപട്ടണത്തിൻെറ വടക്കുകിഴക്കുള്ള ഒരുൾനാടാണ് വാൾട്ടയർ. എം. എസ്സ്. എം. തീവണ്ടിപ്പാത വാൾട്ടയറിൽ അവസാനിക്കുന്നു. ഇവിടെനിന്നു ബങ്കാൾ—നാഗപുരി തീവണ്ടിപ്പാത കല്ക്കത്തക്ക പോകുന്നു. കടൽക്കരക്ക സമീപത്തുള്ള ഒരുയൎന്ന പ്രദേശമായതുകൊണ്ടു് വാൾട്ടയർ വേനലിൽ ഒരു സുഖവാസസ്ഥലമാണ്. അതു് ആന്ധ്രാസൎവ്വകലാശാലയുടെ സ്ഥാനവുമാണ്.

## വിശാഖപട്ടണം

ഇതു ജില്ലയുടെ തലസ്ഥാനമാകുന്നു. നൌകാശയ നിർമ്മാണത്തിന്ന് പ്രകൃത്യാ ചില സൌകര്യങ്ങളുള്ള കിഴക്കെ തീരത്തെ ഏകതുറമുഖം ഇതാണ്. ഇവിടെ ഒരു നല്ല നൌകാശയം പണിചെയ്തുവരുന്നുണ്ടെന്ന് ഇതിന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. അതിന്റെ പണി പൂർത്തിയായാൽ അതു സർക്കാർപ്രദേശങ്ങളുടെ മാത്രമല്ല മദ്ധ്യസംസ്ഥാനങ്ങളുടേയും പ്രത്യേകിച്ച് മേൽമഹാനദീതടത്തിന്റെയും കച്ചവടത്തിന്ന് കടന്നുപോകുവാനുള്ള തുറമുഖമായിത്തീരും. മേൽമഹാനദിയിൽ വിജയനഗരം മുതൽ റെയിപ്പൂർവരെ ഒരു തീവണ്ടിപ്പാത പണിചെയ്തു വരുന്നതു മേല്പറഞ്ഞതിന്നു വളരെ അനുകൂലമാണ്; ആനക്കൊമ്പ്, ചന്ദനമരം എന്നിവകൊണ്ടുള്ള വിചിത്രവേലകൾക്ക്, വിശാഖപട്ടണം പ്രസിദ്ധിയുള്ളതാണ്. പട്ടണത്തിൽനിന്നു പത്തുനാഴിക അകലെയാണ് **സിംഹാചലം**: അവിടുത്തെ പ്രസിദ്ധപ്പെട്ട നരസിംഹസ്വാമിക്ഷേത്രത്തിൽ സ്വാമിദർശനത്തിന്നായി അനേകം ഭക്തന്മാർ വരാറുണ്ട്.

**വിജയനഗരം** ഒരു സെമിണ്ടാറുടെ സ്ഥാനമാണ്. മദ്ധ്യസംസ്ഥാനങ്ങളിലേക്കുള്ള തീവണ്ടിപ്പാത മറ്റൊരു സെമിണ്ടാറിസ്ഥാനമായ ബോബ്ബിലിയിൽ കൂടെ പാർവ്വതിപുരത്തിലേക്കു പോകുന്നു. വിജയനഗരം ഒരു വിദ്യാഭ്യാസകേന്ദ്രവും കച്ചവടകേന്ദ്രവും ആകുന്നു. അതിന്റെ സമീപത്ത് മാങ്കനീസ് എന്ന ധാതുദ്രവ്യം സിദ്ധിക്കുന്നു. വിശാഖപട്ടണം, വിജയനഗരം എന്നിവയിൽനിന്ന് സമദൂരസ്ഥമായ **ബിംബിലിപട്ടണം** ഒരുവിധം പ്രധാനപ്പെട്ട തുറമുഖമാകുന്നു. നെയ്ത്തുവ്യവസായത്തിന്ന് പ്രസിദ്ധമായ

ചിക്കാക്കോൽ ലാംഗുലിയാ തീരത്തെ ഒരു പ്രധാനപട്ട ണമാകുന്നു. അതു് തീവണ്ടിപ്പാതയിൽ നിന്നു അകലത്താ ണു് സ്ഥിതിചെയ്യുന്നതു. ഗതാഗതത്തിന്നു് ഒരു നിരത്തുമാ ത്രമേ അവിടെകുള്ളൂ. പ്രധാനറെയിൽപാതയിലുള്ള നൌപദജങ്ക്ഷൻമുതൽ ഒരു ചെറുതീവണ്ടിപ്പാത പാർലി ക്കിമിഡിയിലേക്കു പോകുന്നു. പാർലിക്കിമിഡി ഒരു സെമി ണ്ടാറിസ്ഥാനമാകുന്നു. ഇതു ഒറീസ്സാസംസ്ഥാനത്തിൽ ആകുന്നു.

---

## അദ്ധ്യായം 24.

### ദത്തജില്ലുകൾ.

ദത്താജില്ലുകൾ ഡക്കാൻപീഠഭൂമിയുടെ ഒരു ഭാഗമാണു്. കർണ്ണൂൽ, ബെല്ലാരി, ആനന്ദപുരം, കടപ്പ എന്നീ ജില്ലുകൾ ഇവയിലുൾപ്പെടുന്നു. തുംഗഭദ്രയും കൃഷ്ണയും ഇവയുടെ വ ടക്കെ അതിർത്തിയായൊഴുകുന്നു. ഈ നദികൾ, ബോമ്പേ സംസ്ഥാനം, ഹൈദരബാദ്, എന്നിവയിൽനിന്നു ഈ ജില്ലു കളെ വേർതിരിക്കുന്നു. പൂർവ്വഘട്ടങ്ങൾ ഇവയുടെ കിഴക്കു കിടക്കുന്നു. നല്ലമല, വെളിഗൊണ്ട എന്നീ മലകൾ ഈ ജില്ലുകളെ നെല്ലൂരിൽ നിന്നു വേർതിരിക്കുന്നു. നാ ട്ടുരാജ്യമായ മൈസൂർ തെക്കുപടിഞ്ഞാറുഭാഗത്തു കിടക്കുന്നു. വടക്കൻപെണ്ണാർ മൈസൂർ പീഠഭൂമിയിലുത്ഭവിച്ചു് ആദ്യം വടക്കോട്ടൊഴുകുന്നു. പിന്നീടു് അതു് കിഴക്കോട്ടൊഴുകി ആ നന്ദപുരം കടപ്പ എന്നീ ജില്ലുകൾ കടന്നു് വെളിഗൊണ്ടയി ലെ ഒരു പിളൎപ്പിൽകൂടെ നെല്ലൂർ ജില്ലയിലേക്കു് കടക്കുന്നു. പശ്ചിമഘട്ടങ്ങളുടെയും പൂർവ്വഘട്ടങ്ങളുടെയും തടസ്ഥംനിമി ത്തം രണ്ടു കാലവൎഷക്കാറ്റുകളും ഇവിടെക്കിട്ടായ്കയാൽ ദത്താ ജില്ലുകളിൽ മഴ വളരെ ചുരുക്കമാണെന്നു് നാം കണ്ടുവല്ലോ.

അതുകൊണ്ടു കൃഷിയെക്കാൾ ഇവിടെ ആടുമേച്ചിൽ വ്യവസായമാണ് പ്രധാനം. സ്വല്പം കൃഷിയുള്ളതു് പുഞ്ചയുമാകുന്നു. ഈ ഖണ്ഡത്തിൽ അധികഭാഗത്തും കാണുന്ന കറുത്തമണ്ണു് പരുത്തിയുടെ വളൎച്ചക്കനുഗുണമാണ്. തുംഗഭദ്രയിലെ ജലത്തെ കടപ്പയിലെ വയലുകളിലേക്കു കൊണ്ടുവരുന്ന കൎന്നൂൽ-കടപ്പത്തോടു് പ്രധാനപ്പെട്ട ഒരു ജലസേചനമാൎഗ്ഗമാണ്. നിലത്തിൻെറ സ്വഭാവവും മഴക്കുറവും നിമിത്തം ഈ ജില്ലകളിൽ ജനസംഖ്യ ചുരുങ്ങിയും ഗ്രാമ




പടം 15. ദത്തജില്ലകൾ.

ങ്ങളും പട്ടണങ്ങളും കുറഞ്ഞും ഇരിക്കുന്നു. പ്രധാനഭാഷ തെലുങ്കാണ്. എന്നാൽ പടിഞ്ഞാറുഭാഗത്തു് കൎണ്ണാടകഭാഷകൂടി സംസാരിച്ചുവരുന്നു. മതിരാശിയിൽനിന്നു ബോംബേക്കുള്ള വീതിയേറിയ തീവണ്ടിപ്പാത ഈ ഖണ്ഡത്തിൽ കൂടി തെക്കുകിഴക്കുനിന്നു വടക്കുപടിഞ്ഞാറോട്ടു പോകുന്നു.

ത്തിനുതൽ നൂല്ക്കുയും നെയ്യുകയും ചെയ്യുന്ന നെയ്ത്തുശാലയുണ്ടു്. ഈ പട്ടണം പരവതാനിക്കു് പ്രസിദ്ധമാണു്.

ഈ ജില്ലയുടെ മദ്ധ്യത്തിലുള്ള മലപ്രദേശങ്ങളിലാണു് ചെറിയ നാട്ടുരാജ്യമായ സാൻഡൂർ സ്ഥിതിചെയ്യുന്നതു.

## ആനന്ദപുരം ജില്ല

ദത്തജില്ലകളുടെ മദ്ധ്യത്തിൽ കിടക്കുന്ന **ഗുണ്ടക്കൽ** ഒരു റെയിൽവെ ജങ്ക്ഷനാകുന്നു. ആനന്ദപുരം ജില്ലയുടെ വടക്കു് ഒരു പരുത്തിക്കൃഷി ഖണ്ഡത്തിൻെറ മദ്ധ്യത്തിലാണതു് കിടക്കുന്നതു്. ഗുണ്ടക്കൽനിന്നു് തെക്കോട്ടു് തീവണ്ടിപ്പാതവഴിക്കു് ബങ്കളൂക്കു് സഞ്ചരിച്ചാൽ പെണ്ണാർ കടന്നു് **ആനന്ദപുര**ത്തെത്തുന്നു. ഇതാണു് ജില്ലയുടെ തലസ്ഥാനം. ഈ പട്ടണത്തിൽ ഗവമ്മേണ്ടുവക ഒരു ഒന്നാം ഗ്രേയിഡ് കോളേജുണ്ടു്. വീണ്ടും യാത്രതുടൎന്നാൽ നാം മറ്റൊരു റെയിൽവേ ജങ്ക്ഷനായ ധൎമ്മവരത്തെത്തുന്നു. ഇവിടെനിന്നു് ഒരു റെയിൽശാഖ പാകാല, ചിററൂർ എന്നിവിടങ്ങളിലേക്കു പോകുന്നു. വിശേഷപ്പെട്ട പട്ടുസാരികൾ നെയ്യുന്നതിന്നു് ഈ പട്ടണം പ്രസിദ്ധമാണു്. കുറെക്കൂടി തെക്കുള്ള **പെനുക്കൊണ്ട**, സ്വന്തം തലസ്ഥാനനഗരത്തിൽനിന്നു് ഓടിക്കപ്പെട്ടശേഷം വിജയനഗരചക്രവൎത്തിമാർ കുറെക്കാലം അധിവസിച്ച നഗരമാണു്. വീണ്ടും തെക്കോട്ടു സഞ്ചരിക്കുന്നതായാൽ മൈസൂരിൻെറ അതിൎത്തിക്കും പെണ്ണാറിൻെറ ഉത്ഭവസ്ഥാനത്തിന്നും സമീപമുള്ള ഹിന്ദുപുരമെന്ന പട്ടണത്തിലെത്തും. ഈ പട്ടണം മുഖ്യമായ ഒരു പരുത്തിവ്യവസായകേന്ദ്രമാണു്.

മതിരാശിറെയിൽവേവഴിയായി ഗുണ്ടക്കൽനിന്നു സഞ്ചരിച്ചാൽ നാം ആദ്യം **ഗുട്ടി**യിലെത്തുന്നു. ഇവിടെ പ്രസിദ്ധപ്പെട്ട ഒരു മലങ്കോട്ടയുണ്ടു്. വീണ്ടും യാത്ര തുടൎന്നു് പെ

ണ്ണാർ കടന്നാൽ അതിന്റെ വലത്തേ തീരത്തുള്ള **തൽപത്രി**യിൽ നാം എത്തിച്ചേരും. മേല്പറഞ്ഞ റെയിൽവേ തെക്കു കിഴക്കോട്ടു തുടൎന്നുചെന്നു കടപ്പജില്ലയിൽ പ്രവേശിക്കുന്നു.

## കടപ്പ ജില്ല

മതിരാശിയിലേക്കുള്ള തീവണ്ടിപ്പാത തെക്കുകിഴക്കോട്ടു തുടൎന്നു ജില്ലയുടെ മദ്ധ്യത്തിൽകൂടെ പോകുന്നു. പെണ്ണാറിന്റെ വലത്തേത്തീരത്തിന്നു സമീപമുള്ള ഒരു താഴ്വരയിൽ ഈ ജില്ലയുടെ മദ്ധ്യത്തിൽ മേല്പറഞ്ഞ തീവണ്ടിപ്പാതയുടെ വക്കത്തു കടപ്പ എന്ന പട്ടണം സ്ഥിതിചെയ്യുന്നു. നദിയിൽ കുറെ താഴെയുള്ള **സിദ്ധവട്ടം** തണ്ണിമത്തന്നു പ്രസിദ്ധമാണു്. പെണ്ണാറിന്റെ മേൽഭാഗത്തുള്ള ജമ്മലമഡുഗു ഒരു പരുത്തിഖണ്ഡമാണു്. ജില്ലയിൽ പല ഭാഗത്തും കിട്ടുന്ന കടപ്പക്കല്ലുകൾ നിലത്തു പതിക്കുവാൻ ഉപയുക്തങ്ങളാണു്.

---

## അദ്ധ്യായം 25.
## മദ്ധ്യമേടജില്ലകൾ.

ചിററൂർ, വടക്കെ ആർക്കാട്ട്, സേലം, കോയമ്പത്തൂർ എന്നിവയെയാണു് മദ്ധ്യമേടജില്ലകൾ എന്നു പറയുന്നതു്. ഇവയെല്ലാം ഉൾനാട്ടുജില്ലകളാകുന്നു. മൈസൂർപീഠഭൂമിക്കു സമീപമുള്ള മേടനിരകളാണിവ. പൂൎവ്വഘട്ടം ഇവയിൽ കൂടി കടന്നുപോകുന്നു. പാലാറിന്റെയും കാവേരിയുടെയും മദ്ധ്യഭാഗം ഈ ഖണ്ഡത്തിലാകുന്നു. പാലാർ, ചിററൂരിന്നും വടക്കേ ആർക്കാടിന്നും ഇടയിലും കാവേരി സേലം, കോയമ്പത്തൂർ എന്നീ ജില്ലകൾക്കിടയിലും ഒഴുകുന്നു. വേനലിലെ കാലവൎഷക്കാററിൽനിന്നു് ഇടയ്ക്കിടയ്ക്കു് മാത്രമേ ഇവിടങ്ങളിൽ മഴ കിട്ടുന്നുള്ളൂ. എന്നാൽ ശീതകാലത്തു് വടക്കുകിഴ

ക്കൻ കാലവർഷക്കാററിൽനിന്നു ഇവിടെ മുഖ്യമായി മഴ കിട്ടുന്നു. ജില്ലയുടെ അധികഭാഗവും മേടപ്രദേശങ്ങളായതിനാൽ തടാകങ്ങളിൽനിന്നോ നദികളിൽനിന്നോ വെള്ളം കിട്ടുന്ന സമതലങ്ങളിലാണ് കൃഷിപ്പണി നടക്കുന്നതു്. അതുകൊണ്ടു ഈ ജില്ലകളിൽ ജനസംഖ്യ ചുരുക്കമാണ്.




പടം 16. മദ്ധ്യമേടജില്ലകൾ.

## ചിററൂർ ജില്ല

ജില്ലയുടെ തലസ്ഥാനമായ ചിററൂർ ഒരു ഉയന്ന താഴ്വരയിലാണ് സ്ഥിതിചെയ്യുന്നതു്. മതിരാശിയിൽനിന്ന് ബ

ങ്ങളൂക്കുള്ള വീതിയേറിയ തീവണ്ടിപ്പാതയിലെ ജങ്ക്ഷനായ കാട്ട്പാടിയിൽനിന്ന് ഒരു ചെറിയ ശാഖ ഇവിടെ എത്തുന്നു. ഈ ശാഖ, പാക്കാല, ചന്ദ്രഗിരി, തിരുപ്പതി, റെണിഗുണ്ട, കാളഹസ്തി, എന്നിവിടങ്ങളിൽ കൂടെ നെല്ലൂർ ജില്ലയിലെ ഗൂഡൂർ, വെങ്കിടഗിരി എന്നിവിടങ്ങളിലേക്കു പോകുന്നു. ഈ ശാഖയിലുള്ള ഒരു ജങ്ക്ഷനാണ് **പാക്കാല.** ഇതിൽനിന്ന് ഒരു റെയിൽശാഖ ആനന്ദപുരം ജില്ലയിലുള്ള ധർമ്മവരത്തേക്കു പോകുന്നു. ഈ ശാഖയിലുള്ള ഒരു സ്റ്റേഷനിൽനിന്ന് അല്പം അകലെയായി ഒരു സുഖവാസസ്ഥലമായ മദനപ്പള്ളി കിടക്കുന്നു. ചന്ദ്രഗിരിയിൽ ഒരു മലങ്കോട്ടയുണ്ട്. ഭരണാവസാനകാലത്ത് വിജയനഗരരാജാക്കന്മാരുടെ തലസ്ഥാനമായി അത് പ്രസിദ്ധപ്പെട്ടതാണ്. ഈ രാജാക്കന്മാരിൽ ഒരാളിൽനിന്നാണ് സെൻറ് ജോർജ്ജുകോട്ട കെട്ടുവാനുള്ള സ്ഥലം ഇംഗ്ലീഷുകാർക്ക് കിട്ടിയത്. തിരുപ്പതി ഒരു പുണ്യസ്ഥലമാണ്. ഇവിടേക്കു സംവത്സരത്തിൽ എല്ലാകാലത്തും തീർത്ഥയാത്രക്കാർ വരുന്നു. ഇവിടെയുള്ള വെങ്കിടാചലപതിക്ഷേത്രം വളരെ സ്വത്തുള്ള ഒന്നാണ്. ഇതിൻെറ മുതലെടുപ്പിൽ ഒരു ഭാഗം സ്കൂളുകൾ നടത്തുവാൻ ഉപയോഗിക്കുന്നു. റെണിഗുണ്ട ഒരു റെയിൽവേ ജങ്ക്ഷനാകുന്നു. ഇവിടെ മതിരാശിയിൽനിന്ന് ബോംബേക്കുള്ള വീതികൂടിയ റെയിൽപാതയും കാട്ട്പാടി മുതൽ ഗൂഡൂർവരെയുള്ള വീതിചുരുങ്ങിയ പാതയും ഇടമുറിച്ചു കടക്കുന്നു. സ്വർണ്ണമുഖിനദിയിലുള്ള കാളഹസ്തി ഒരു ശൈവക്ഷേത്രമാകുന്നു. മതിരാശി റെയിൽപാതയിലുള്ള തിരുത്താണിയിൽ കുന്നിന്മീതെ ഒരു സുബ്രഹ്മണ്യക്ഷേത്രമുണ്ട്. കാർത്തികകാലത്ത് അനവധി ഭക്തന്മാർ അവിടെ ചെല്ലാറുണ്ട്.

പുംഗനൂർ, കാളഹസ്തി, കാർവ്വെത്ത്നഗരം എന്നീ സെമിണ്ടാറിസ്ഥാനങ്ങൾ ജില്ലയുടെ മൂന്നിൽ ഒരു ഭാഗത്തോളം വ്യാപിച്ചിരിക്കുന്നു.

## വടക്കെആർക്കാട്ട് ജില്ല

ജില്ലയുടെ വടക്കെഭാഗത്തുകൂടി പാലാർതടം വളഞ്ഞുകിടക്കുന്നു. അതിന്റെ ശാഖയായ പൊയ്നാർ ജില്ലയുടെ മദ്ധ്യത്തിൽ കൂടി ഒഴുകുന്നു. ഈ രണ്ടിന്റേയും തടങ്ങൾക്ക് മദ്ധ്യേ ജാവാടിമലകൾ കിടക്കുന്നു. പുഴയുടെ കരയിൽകൂടെ വളരെ ദൂരത്തോളം മതിരാശി—ബങ്കളൂർ തീവണ്ടിപ്പാത പോകുന്നു. ആർക്കോണം, കാട്ട്പാടി, ജോലാർപ്പെട്ട എന്നിവ ഇതിലെ ജങ്ക്ഷൻ സ്ഥലങ്ങളാണ്. ആർക്കോണത്തുവെച്ച്,



പടം 17. വെല്ലൂർ കോട്ട.

മതിരാശിയിൽനിന്നുള്ള വീതികൂടിയ പാത രണ്ടു പ്രധാന ശാഖകളായി പിരിയുന്നു. ഒന്നു പടിഞ്ഞാട്ട ബങ്കളൂക്കും മറെറാന്നു വടക്കു പടിഞ്ഞാട്ട ബോമ്പേയ്ക്കും പോകുന്നു. ചിങ്കല്പേട്ടയിൽനിന്ന് കാഞ്ചീവരത്തേക്കുള്ള റെയിൽപാതയും ആർക്കോണത്തെത്തുന്നു. മതിരാശി—ബങ്കളൂർ വീതികൂടിയ പാതയും ഗുഡ്ഡൂർ, വില്ലുപുരം എന്നിവിടങ്ങളിൽനിന്നുള്ള

വിതിച്ചുരുങ്ങിയ പാതകളും കാട്ട്പാടിയിൽ വെച്ച് സം യോജിപ്പിക്കപ്പെട്ടിരിക്കുന്നു.

ജോലാർപ്പെട്ടയിൽനിന്നു എസ്സ്. ഐ. ആർ. റെയിൽ പാത തെക്കുപടിഞ്ഞാട്ട് സേലം, കോയമ്പത്തൂർ, എന്നീ ജില്ലകളിൽ കൂടെ പോകുന്നു. പ്രധാനമായ എം. എസ്സ്. എം. ശാഖ പടിഞ്ഞാട്ട ബങ്കളൂക്ക് പോകുന്നു.

പാലാറിൻെറ വക്കത്തുള്ള **വെല്ലൂരാണ്** ജില്ലയുടെ ത ലസ്ഥാനം. ഇതു കാട്ട്പാടി ജങ്ക്ഷനിൽനിന്ന് മൂന്നു നാ ഴിക അകലെയാണ്. ഇവിടെ ചരിത്രപ്രസിദ്ധമായ ഒരു കോട്ടയുണ്ട്. ഇതിലാണ് പ്രധാന ആപ്പീസുകളെല്ലാം ന ടത്തിവരുന്നത്. ഈ പട്ടണം, കച്ചവടം, വിദ്യാഭ്യാസം എ ന്നിവയ്ക്കുള്ള കേന്ദ്രമാണ്. പാലാർ വക്കത്തുള്ള മററു ചരി ത്ര പ്രസിദ്ധമായ സ്ഥലങ്ങൾ, ആർക്കാട്ട, ആംബൂർ വാണി യമ്പാടി എന്നിവയാകുന്നു. ഒരു പ്രസിദ്ധക്ഷേത്രമുള്ള **തിരു വണ്ണാമല** ഒരു തീൎത്ഥയാത്രാസ്ഥലമാകുന്നു. കാട്ട്പാടി-വി ല്ലപുരം തീവണ്ടിപ്പാതയുടെ ഏകദേശം മദ്ധ്യത്തിലാണിതു. വീതികൂടിയ എസ്സ്. ഐ. ആർ. പാതയിലുള്ള ഒരു ജങ്ക്ഷനാണ് **തിരുപ്പത്തൂർ.** അതു് ഒരു പ്രധാന കച്ചവട കേന്ദ്രമാകുന്നു. ചുററുമുള്ള പ്രദേശങ്ങളിൽ ഉണ്ടാവുന്ന പു ഞ്ചധാന്യങ്ങളും മററ് ഉല്പന്നങ്ങളും ശേഖരിച്ച് ഇവിടെ നി ന്ന് കയററി അയക്കുന്നു. ജില്ലയിലെ പ്രധാന സെമിണ്ടാ റിസ്ഥലങ്ങൾ കാംഗുണ്ടി, ആണ്ണി എന്നിവയാകുന്നു.

## സേലം ജില്ല.

ഇതു് ഒരു മേടജില്ലയാകുന്നു. പൂൎവ്വഘട്ടങ്ങൾ മൈസൂർ പീഠഭൂമിയിൽനിന്ന് കല്പടവുകൾപോലെ ഇതിലേക്കിറങ്ങു ന്നു. ഹോസൂർ താലൂക്ക് പീഠഭൂമിയിൽതന്നെയാണ്. കിഴ ക്കെ അതിൎത്തിയിൽ കൽറായൻ മലയും കൊല്ലിമലയും ഉ ണ്ടു്. ജില്ലയുടെ മദ്ധ്യത്തിലുള്ള ചേൎവ്വരായിമലയുടെ പാ

ശങ്ങളിൽ നല്ല കാപ്പിത്തോട്ടങ്ങളുണ്ടു്. ഏർക്കാട്ട്, വേനലിൽ ജനങ്ങൾ സുഖവാസത്തിന്നായി ചെല്ലാറുള്ള ഒരുയർന്നസ്ഥലമാണ്. മൈസൂർ പീഠഭൂമിയിൽ ഉത്ഭവിക്കുന്ന പെണ്ണാറും ചേർവ്വരായി മലകളിൽ ഉത്ഭവിക്കുന്ന വെള്ളാറും ജില്ലയുടെ വടക്കും കിഴക്കും ഭാഗങ്ങളിലെ ജലവാർച്ചകളാകുന്നു. പടിഞ്ഞാറും തെക്കും ഭാഗങ്ങളിലെ ജലവാർച്ച കാവേരിയിലേക്കാണ്. പടിഞ്ഞാറുഭാഗത്തുള്ള കുന്നുകൾ വനപ്രദേശങ്ങളാണ്. ഇവിടെ നിന്ന് പലവിധം മരങ്ങൾ കിട്ടുന്നു. ജില്ലയിൽ മഴ ചുരുക്കവും അസ്ഥിരവുമത്രെ. ഇതിന്നു പുറമെ, ഉപരിതലം മേട്ടം പാറയും ഇടകലർന്നതാകയാൽ ഇവിടെ പ്രധാനമായി നടക്കുന്ന തൊഴിലുകൾ പുഞ്ചകൃഷിയും കാലിമേച്ചിലും ആകുന്നു. തെക്ക് കാവേരിക്ക് സമീപമുള്ള ഖണ്ഡത്തിൽ മാത്രമാണ് നെൽകൃഷി ചെയ്തുവരുന്നത്. തന്നിമിത്തം ജില്ലയിൽ ജനസംഖ്യ വളരെ കുറവാണ്. ജില്ലയിൽ പലേടിക്കിലും നെയ്ത്ത് ഒരു പ്രധാനവ്യവസായമാകുന്നു.

### സേലം

ജില്ലയുടെ തലസ്ഥാനം ഒരു വലിയ നെയ്ത്ത്വ്യവസായ കേന്ദ്രമാണ്. അതു മാമ്പഴത്തിന്നും മററു ഫലങ്ങൾക്കും പ്രസിദ്ധമാണ്. ചുററുമുള്ള തോട്ടങ്ങളിലാണ് അവയുണ്ടാകുന്നത്. ഹോസൂർ കന്നുകാലികൾക്കു പ്രസിദ്ധമാണ്. ധർമ്മപുരിയും കൃഷ്ണഗിരിയും നല്ലെണ്ണയ്ക്കു ശ്രുതിപ്പെട്ടവയാണ്. നാമക്കല്ലിൽ ഒരു ചെറുകുന്നിന്മേൽ ഒരു പ്രസിദ്ധക്ഷേത്രമുണ്ടു്. ജോലാർപ്പേട്ടയിൽനിന്ന് പോത്തനൂർക്ക് പോകുന്ന പ്രധാന എസ്സ്. ഐ. ആർ. തീവണ്ടിപ്പാതയിൽ നിന്നുള്ള ശാഖകൾ കൃഷ്ണഗിരി, ഹോസൂർ എന്നിവിടങ്ങളിൽ എത്തുന്നു. ഈ പാതയോടുകൂടി സേലം ഒരു ചെറിയ ശാഖയാൽ സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു.

## കോയമ്പത്തൂർ ജില്ല

കാവേരിയുടെ മറുപുറത്താണ് കോയമ്പത്തൂർജില്ല. അതിന്റെ അധികഭാഗവും സമുദ്രനിരപ്പിൽനിന്ന് 1000 അടി ഉയരമുള്ള ഒരു മേടസമതലമാണ്. എന്നാൽ വടക്ക്, വടക്കു പടിഞ്ഞാറു, തെക്ക് എന്നീ ഭാഗങ്ങൾ അധികം ഉയരമുള്ളവയും വനങ്ങൾ നിറഞ്ഞവയുമത്രെ. വടക്കുള്ള നീലഗിരികളും തെക്കുള്ള ആനമലകളും ഇടയിൽ പാലക്കാട്ടു തുറസ്സ് കിടക്കുന്നു. ഈ തുറസ്സിൽകൂടെ നിരത്തും തീവണ്ടിപ്പാതയും മലയാളക്കരയിലേക്ക് പോകുന്നു. അറബിക്കടലിലെ കാററു ജില്ലയുടെ കിഴക്കുഭാഗത്തേക്ക് വീശുന്നതും ഇതിൽകൂടെയാണ്. കന്നുകാലികൾ, പരുത്തി, പുഞ്ചധാന്യങ്ങൾ എന്നിവ ധാരാളം ഉണ്ടാവുന്നതാണ് ഈ ഖണ്ഡം.

തീവണ്ടിമാർഗ്ഗമായി കാവേരി കടന്നാൽ നാം ഈരോട്ടിലെത്തുന്നു. നഞ്ചകൃഷി ചെയ്യുന്ന ഫലപുഷ്ടിയുള്ള ഒരു ഖണ്ഡത്തിലെ ഉല്പന്നങ്ങളെ ശേഖരിക്കുവാനുള്ള കേന്ദ്രം ഇതത്രെ. കാവേരിക്കരയിലുള്ള ഒരു റെയിൽശാഖമൂലം ഈ പട്ടണം എസ്സ്. ഐ. ആർ. ശാഖയിലുള്ള തൃശ്ശിനാപ്പള്ളിയുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. കാവേരിയുടെ മേൽഭാഗത്തു കാവേരിയും ശാഖയായ ഭവാനിയും കൂടിച്ചേരുന്ന ദിക്കിലാണ് **ഭവാനി**നഗരം. അതു ഒരു പുണ്യസ്ഥലമാണ്. അപ്പശിമാസത്തിൽ അനേകം തീർത്ഥയാത്രക്കാർ അവിടെ ചെല്ലുന്നു. നെയ്ത്താണ് അവിടെ പ്രധാനമായ ഒരു വ്യവസായം.

വീണ്ടും തീവണ്ടിമാർഗ്ഗമായി യാത്രചെയ്താൽ നാം തിരുപ്പൂരിൽ എത്തും. ഇതു് ഒരു പരുത്തികൃഷിഖണ്ഡത്തിന്റെ മദ്ധ്യത്തിലത്രെ. ഈ സ്ഥലത്തു് പരുത്തി നന്നാക്കുവാനും നൂൽനൂല്ക്കുവാനുമുള്ള അനേകം യന്ത്രശാലകളുണ്ടു്. അതു കഴിഞ്ഞാൽപിന്നെ ഒരു പ്രധാനജങ്ക്ഷനായ പോത്തനൂരിൽ നാം ചെന്നെത്തുന്നു. പ്രധാന റെയിൽപാത പടിഞ്ഞാറോട്ടു പാലക്കാട്ടുതുറസ്സിൽകൂടെ പോകുന്നു.

മറെറാരു ശാഖ വടക്കോട്ട് മേട്ടുപ്പാളയത്തിലുള്ള ഭവാനിയിലേക്ക് പിരിഞ്ഞു പോകുന്നു. ഇവിടെനിന്ന് നീലഗിരിക്ക് കുന്നിൽകൂടെ ഒരു തീവണ്ടിപ്പാതയുണ്ട്.

**കോയമ്പത്തൂർ**

മേട്ടുപ്പാളയം പാതയിലുള്ള പോത്തനൂരിന്നു 3 നാഴിക വടക്കാണ് തലസ്ഥാനമായ കോയമ്പത്തൂർ. ഇതു ക്രമേണ അഭിവൃദ്ധി പ്രാപിച്ചുവരുന്നതും വിദ്യാഭ്യാസം, വ്യാപാരം, വ്യവസായം എന്നിവയ്ക്കുള്ള ഒരു കേന്ദ്രവും ആകുന്നു. ഇവിടെ അനേകം പരുത്തിനെയ്ത്തുശാലകൾ ഉണ്ട്. കൈത്തറിനെയ്ത്തിന്നും ഇതു പ്രസിദ്ധമാണ്. തെക്കുള്ള പൊള്ളാച്ചി ഒരു വ്യാപാരകേന്ദ്രമാണ്. എസ്സ്. ഐ. ആർ. മുഖ്യറെയിൽപാതയിലുള്ള ഡിണ്ടിക്കൽ, പോത്തനൂർ എന്നിവയോട് പൊള്ളാച്ചി സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഇവിടെനിന്നു പാലക്കാട്ടേക്കും തീവണ്ടിമാർഗ്ഗമുണ്ട്. തെക്കുകിഴക്കുഭാഗത്തുള്ള ഒരു മേച്ചിൽ ഖണ്ഡത്തിന്റെ മദ്ധ്യത്തിലുള്ള **കാങ്കയം** നല്ല കന്നുകാലികൾക്കു കേൾവിപ്പെട്ടതാണ്. കാവേരിയുടെ സമീപത്ത് മൈസൂർ പീഠഭൂമിയിലുള്ളതും മലമ്പ്രദേശങ്ങളാൽ ജില്ലയുടെ മററു ഭാഗങ്ങളിൽനിന്ന് വേർതിരിക്കപ്പെട്ടതും ആയ കൊല്ലീഗൽ പട്ടുനൂൽപുഴ വളർത്തുന്നതിന്നും പട്ടുനെയ്ത്തിന്നും പ്രസിദ്ധമാണ്.

---

## അദ്ധ്യായം 26.

### **തെക്കൻ ജില്ലകൾ** (തൃശ്ശിനാപ്പള്ളി തഞ്ചാവൂർ).

കാവേരിയുടെ കീഴ്ഭാഗം തൃശ്ശിനാപ്പള്ളി, തഞ്ചാവൂർ എന്നീ ജില്ലകളിൽകൂടെ ഒഴുകുന്നു. ധാരാളം വെള്ളം ലഭി

കുന്നതും ഫലപുഷ്ടിയുള്ളതും ആയ ഒരു ഖണ്ഡമാകുന്നു ഇതു്. ഇവിടെ വിളവുകൾ ധാരാളമുണ്ടാവുകയും ജനങ്ങൾ തിങ്ങിപ്പാർക്കുകയും ചെയ്യുന്നു.

പടം 18. തെക്കൻ ജില്ലകൾ.

1. തൃശ്ശിനാപ്പള്ളി. 2. തഞ്ചാവൂർ. 3. പുതുക്കോട്ട. 4. മധുര. 5. രാമനാട്ടു്. 6. തിരുനെൽവേലി.

## തൃശ്ശിനാപ്പള്ളി ജില്ല

കാവേരിനദി ഈ ജില്ലയെ രണ്ടായി വേർതിരിക്കുന്നു. തൃശ്ശിനാപ്പള്ളിനഗരത്തിന്നു കുറച്ചു് പടിഞ്ഞാറായി നദി

തന്നെ രണ്ടായി വേർതിരിയുന്നു. അവയിൽ വടക്കേശാഖെക്ക് കോളറൂൺ എന്നാണ് പേർ. ഇതു് തൃശ്ശിനാപ്പള്ളിയുടെ വടക്കഭാഗത്തിന്നും തഞ്ചാവൂർജില്ലക്കും മദ്ധ്യേ അതിർത്തിയായൊഴുകുന്നു. തൃശ്ശിനാപ്പള്ളിക്കും തെക്കേ ആർക്കാട്ടിന്നും അതിർത്തിയായി വെള്ളാർ ഒഴുകുന്നു. ആകപ്പാടെ നോക്കു



പടം 19. തൃശ്ശിനാപ്പള്ളി മലക്കോട്ട.

മ്പോൾ ജില്ല പരന്നുകിടക്കുന്ന സമതലമാകുന്നു. എന്നാൽ തെക്കഭാഗത്തു് അവിടവിടെ വേർതിരിഞ്ഞുകിടക്കുന്ന ചരുക്കം ചില കുന്നുകളും വടക്കുപടിഞ്ഞാറു് പച്ചമലകളും ഉണ്ടു്.

## തൃശ്ശിനാപ്പള്ളിനഗരം

മതിരാശി, മധുര എന്നിവ കഴിച്ചാൽ സംസ്ഥാനത്തിൽ പിന്നത്തെ പ്രധാനപട്ടണം ജില്ലയുടെ തലസ്ഥാനമായ

തൃശ്ശിനാപ്പള്ളിയാണു്. എസ്സ്. ഐ. ആർ. റെയിൽപാതയിൽ അതു് ഒരു പ്രധാനപ്പെട്ട ജങ്ക്ഷനാണു്. വില്ലുപുരത്തുനിന്നു് തൃശ്ശിനാപ്പള്ളിക്കു് ഒരു നേർപാത പണിചെയ്തിരിക്കുന്നു. കാവേരീതടത്തിലുള്ള പാതയെപ്പററി ഇതിനുമുമ്പു് പറഞ്ഞുവല്ലോ. സമീപത്തുള്ള പൊൻമല (Golden Rock) എന്ന സ്ഥലത്താണു് ദക്ഷിണേന്ത്യാ റെയിൽവേ തൊഴിൽശാല സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. ഫലപുഷ്ടിയുള്ള ഒരു കാർഷികഖണ്ഡത്തിന്റെ മദ്ധ്യത്തിലുള്ള ഒരു വലിയ വ്യാപാരകേന്ദ്രമാണു് തൃശ്ശിനാപ്പള്ളി. അനേകം സ്കൂളുകളും കോളേജുകളും ഉള്ള ഈ പട്ടണം വിദ്യാഭ്യാസവിഷയത്തിൽ പ്രാധാന്യമേറിയതാണു്. പട്ടണമദ്ധ്യത്തിലെ ക്ഷേത്രം നില്ക്കുന്ന ഉന്നതപ്രദേശത്തുനിന്നു നോക്കിയാൽ ചുററുമുള്ള ഫലപുഷ്ടിയുള്ള ഖണ്ഡത്തെക്കുറിച്ചു് നല്ലവണ്ണം ഗ്രഹിക്കാം. നദീമദ്ധ്യത്തിലുള്ള ഒരു ദ്വീപിൽ ശ്രീരംഗം, ജംബുകേശ്വരം എന്ന രണ്ടു പ്രധാനപ്പെട്ട ക്ഷേത്രങ്ങളുണ്ടു. തെക്കെഇന്ത്യയിലെ എല്ലാഭാഗത്തുനിന്നും തീർത്ഥയാത്രക്കാർ ഇവിടേക്കു വരുന്നു. കാവേരിയും അതിന്റെ ശാഖയായ അമരാവതിയും കൂടിച്ചേരുന്ന സ്ഥലത്തുള്ള കരൂരിൽ കച്ചവടവും നെയ്ത്തുവ്യവസായവും നടക്കുന്നു. ചുററുമുള്ള ഫലപുഷ്ടിയുള്ള ഖണ്ഡങ്ങളിലെ ഉല്പന്നങ്ങളെ ശേഖരിക്കുന്ന കുളിത്തല, മുശിരി എന്ന സ്ഥലങ്ങളും പ്രധാനങ്ങളാണു്. കാവേരിയുടെ തീരത്തു് എതിർവശങ്ങളിലായിട്ടാണു് ഇവ സ്ഥിതിചെയ്യുന്നതു്.

### തഞ്ചാവൂർജില്ല

ഈ ജില്ലയുടെ അധികം ഭാഗവും കാവേരിയുടെ തുരുത്താണു്. ഇതു ജനപുഷ്ടിയും ഫലപുഷ്ടിയും അധികമുള്ള പരന്ന ഖണ്ഡമാണു്. കോളറൂൺനദി അതിന്റെ

വടക്കെ അതിൎത്തിയായൊഴുകുന്നു. കിഴക്കേഭാഗത്തെ അതി
ൎത്തി കടലുമാകുന്നു. നദിയുടെ ശാഖകളും തോടുകളും നി



പടം 20. തഞ്ചാവൂർ ബൃഹദീശ്വര ക്ഷേത്രം.

മിത്തം ജില്ല വഴിപോലെ നനയ്ക്കപ്പെടുന്നു. എന്നാൽ
ദക്ഷിണഭാഗം മാത്രം വരൾച്ചയുള്ളതാണ്. മേട്ടൂരണക്കെട്ട്

നിമിത്തം ഈ ഭാഗവും ഇന്നി ഫലപുഷ്ടിയുള്ളതായ് ത്തീരും. ഈ ജില്ലയിൽ മുഴുവനും നെൽവയലുകൾ തുടർച്ചയായി വ്യാപിച്ചുകിടക്കുന്നു. ഇടയ്ക്കിടയ്ക്കു കരിമ്പ്, തെങ്ങിൻകൂട്ടങ്ങൾ, വാഴത്തോട്ടങ്ങൾ, വെററിലക്കൊടികൾ എന്നിവ കാണാം. കഴിവുള്ളേടത്തോളം സ്ഥലത്തെല്ലാം കൃഷിചെയ്തു വരുന്നു. ഈ ജില്ലയിൽ ധാരാളം പട്ടണങ്ങളും ഗ്രാമങ്ങളുമുണ്ട്. നഗരങ്ങളിൽ പലതിലും വലിയ ക്ഷേത്രങ്ങളുണ്ട്. ഇവ തീർത്ഥയാത്രാസ്ഥലങ്ങളുമാണ്. മതിരാശിയിൽനിന്നുള്ള എസ്സ്. ഐ. ആർ. പ്രധാനറെയിൽപാത കോളറൂൺ കടന്ന് ഈ ജില്ലയിൽ പ്രവേശിക്കുന്നു. അതു ഷിയാലി, കുംഭകോണം, തഞ്ചാവൂർ, എന്നിവയിൽകൂടി തൃശ്ശിനാപ്പള്ളിക്കു പോകുന്നു. മായവരത്തുനിന്നും തഞ്ചാവൂരിൽനിന്നും റെയിൽശാഖകൾ ജില്ലയുടെ കിഴക്കും തെക്കും ഭാഗങ്ങളിലേക്ക് പോകുന്നു.

## തഞ്ചാവൂർ

ജില്ലയുടെ തലസ്ഥാനമായ ഇത് കാവേരിയുടെ ഒരു ശാഖയിലാണ് സ്ഥിതിചെയ്യുന്നത്. ഇത് പുരാതനകാലത്ത് ചോളരാജാക്കന്മാരുടെയും അതിലും അടുത്തകാലത്തു മഹാരാഷ്ട്ര രാജാക്കന്മാരുടെയും തലസ്ഥാനമായിരുന്നു. ചോളരാജാക്കന്മാരുടെ കാലത്തു പണിചെയ്ത ബൃഹദീശ്വരക്ഷേത്രം, കോട്ട, രാജധാനി, അതിലെ ഗ്രന്ഥശാല, ആയുധശാല, എന്നിവ സ്ഥലത്തിൻെറ പുരാതനമഹിമയെ വിളിച്ചുപറയുന്ന സ്മാരകങ്ങളാണ്. മരക്കാതൽ ദന്തം, ചന്ദനമരം എന്നിവകൊണ്ടുള്ള വിചിത്രവേലകൾക്ക് ഈ സ്ഥലം വിശ്രുതമാണ്.

കാവേരിത്തുരുത്തിലെ തുറമുഖം നാഗപട്ടണമാകുന്നു. ജില്ലയിൽ ഉണ്ടാവുന്ന നെല്ല് സിലോണിലേക്ക് കയററി അ

യച്ച് പകരം അടക്ക ഈ വഴിക്ക് ഇറക്കുമതിചെയ്യുന്നു. ബെമ്മ, സ്റ്റെയിററ്സ് സെട്ടിൽമെണ്ട് എന്നിവിടങ്ങളുമായി ഈ തുറമുഖത്തിന്നു കച്ചവടമുണ്ട്. ഇവിടെനിന്ന് കുറെനാഴിക വടക്കുള്ള **നാഗൂർ** ഒരു തീൎത്ഥയാത്രാസ്ഥലമാണ്. അവിടെ ഒരു മുഹമ്മദീയസന്ന്യാസിയെ സംസ്കരിച്ചിട്ടുണ്ടെന്നു പറയുന്നു. ഈ സ്ഥലങ്ങൾ രണ്ടും തിരുവണ്ടിമാൎഗ്ഗം തഞ്ചാവൂരുമായി സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഈ റെയിൽപാതയിലുള്ള തിരുവാരൂർ ഒരു റെയിൽവേ ജങ്ക്ഷനും വിഖ്യാതമായ പുണ്യസ്ഥലവുമാകുന്നു. മന്നാർഗ്ഗുഡി, കുംഭകോണം, മായവരം എന്നീ പട്ടണങ്ങളിൽ പ്രസിദ്ധപ്പെട്ട ക്ഷേത്രങ്ങളുണ്ട്. പന്ത്രണ്ടുകൊല്ലത്തിൽ ഒരിക്കൽ ആഘോഷിക്കപ്പെടുന്ന മാമാങ്ക(മഹാമഖ)ത്തിന്ന് തെക്കെ ഇന്ത്യയിലെ പല ഭാഗങ്ങളിൽനിന്നും അനേകം യാത്രക്കാർ കുംഭകോണത്തു വരുന്നു. ഒരൊന്നാം ഗ്രേഡ് ഗവമ്മെണ്ടു കോളേജും അനേകം ഹൈസ്കൂളുകളും ഉള്ള ഇത് ഒരു പ്രസിദ്ധപ്പെട്ട വിദ്യാഭ്യാസകേന്ദ്രമാണ്. ഇവിടെയും ജില്ലയുടെ മററു പല ഭാഗങ്ങളിലും ലോഹപ്പണിയും നെയ്ത്തും പ്രധാനവ്യവസായങ്ങളാണ്.

കാവേരിത്തുരുത്തിന്റെ ഫലപുഷ്ടിയും ഐശ്വൎയ്യവും നിമിത്തം ഇംഗ്ലീഷുകാൎക്കു പുറമേ മററു യൂറോപ്യന്മാരും തിരത്ത് കച്ചവടസ്ഥലങ്ങൾ സ്ഥാപിച്ചിരിക്കുന്നു. ഉദാഹരണത്തിന്നു ഡച്ചുകാൎക്ക നാഗപട്ടണത്തിലും ഡെയിൻകാൎക്ക ടാൻകമ്പാറിലും കമ്പിനികളുണ്ടായിരുന്നു. പരന്ത്രീസ്സുകാൎക്ക്, ഗോദാവരിത്തുരുത്തിൽ യാനം എന്നപോലെ കാരിക്കൽ ഈ തീരത്തുമുണ്ട്.

---

# അദ്ധ്യായം 27.

## ദക്ഷിണജില്ലകൾ (മധുര, രാമനാട്ട്, തിരുനെൽവേലി.)

ഇന്ത്യാഅർദ്ധദ്വീപിന്റെ തെക്കേ അററത്തു് വ്യാപിച്ചു കിടക്കുന്ന മൂന്നു ജില്ലകളാണിവ. ഇവ പടിഞ്ഞാറുള്ള പഴണിമല, ഏലമല എന്നിവതുടങ്ങി കിഴക്ക് സമുദ്രംവരെ നീണ്ടുകിടക്കുന്നു. മഴ നന്നെച്ചുരുങ്ങിയ ഒരു പ്രദേശമാണിതു്. വൈഗൈ, താമ്രപർണ്ണി എന്നീ നദികൾ വളരെ സ്ഥലത്തെ നനക്കാൻ ഉതകുന്നു. വൈഗൈ പഴണിമലയിൽ നിന്നുത്ഭവിക്കുന്നു. പിന്നീടു അതു പെരിയാറിൽനിന്നു തിരിച്ചുവിടുന്ന വെള്ളത്തെ സ്വീകരിച്ചു് മധുര, രാമനാട്ട് എന്നീ ജില്ലകളിൽകൂടെ ഒഴുകി പാല്ക്കുകടലിടുക്കിൽ വീഴുന്നു. താമ്രപർണ്ണി ഏലമലകളിൽ ഉത്ഭവിക്കുന്നു. തിരുനെൽവേലി ജില്ലയിൽകൂടി അതു് മന്നാർ ഉൾക്കടലിൽ ചെന്നു ചേരുന്നു. ഈ നദികളാൽ നനക്കപ്പെടാത്ത സ്ഥലങ്ങൾ ഫലപുഷ്ടി കുറഞ്ഞവയും ജനസംഖ്യ ചുരുങ്ങിയവയും അത്രെ.

പ്രധാന എസ്സ്. ഐ. ആർ. തീവണ്ടിപ്പാത തൃശ്ശിനാപ്പള്ളിയിൽനിന്നു തെക്കോട്ടു ഡിൻഡിക്കല്ലിൽകൂടി മധുരയിൽ എത്തുന്നു. ഈ ജങ്ക്ഷനിൽനിന്നു ഒരു ശാഖ വൈഗൈ തടത്തിൽകൂടെ രാമനാട്ടിലേക്കും, അവിടെ നിന്നു രാമേശ്വരം, ധനുഷ്കോടി എന്നിവിടങ്ങളിലേക്കും പോകുന്നു. ധനുഷ്കോടിയിൽനിന്നു സിലോണിന്റെ വടക്കുള്ള തലൈമന്നാറിലേക്കു കപ്പൽ ഗതാഗതമുണ്ടു്. മറെറാരു ശാഖ മധുരയിൽനിന്നു തെക്കോട്ടു മണിയാച്ചി ജങ്ക്ഷനിലേക്കു പോകുന്നു. അവിടെനിന്നു ഒരു ശാഖ തൂത്തുക്കുടിക്കും, മറെറാന്നു തിരുനെൽവേലിക്കും തെങ്കാശിക്കും പോകുന്നു. വിരുധുനഗരത്തിൽനിന്നു തെങ്കാശിയിലേക്കു ഒരു ബ്രൈറയിൽപാതയുണ്ടു്. ആ റെയിൽശാഖ തെങ്കാശിയിൽനിന്നു ചെങ്കോട്ട, അരിയൻകാവുചുരം എന്നിവ മാർഗ്ഗമായി തിരുവിതാംകൂറി

ലുള്ള കൊല്ലം തിരുവനന്തപുരം എന്നിവിടങ്ങളിലേക്ക പോകുന്നു.



പടം 21. മധുര ശ്രീ മീനാക്ഷിക്ഷേത്രം.

മധുരജില്ല

ഈ ജില്ലയുടെ തലസ്ഥാനമായ **മധുര** പ്രാധാന്യംകൊ

ണ്ടു് സംസ്ഥാനത്തിലെ രണ്ടാമത്തെ പട്ടണമാണ്. വൈഗൈയുടെ വലത്തെക്കരയിലാണ് അതിൻെറ സ്ഥിതി. അതു പാണ്ഡ്യരാജാക്കന്മാരുടെ പുരാതന തലസ്ഥാനമായിരുന്നു. ഉന്നതഗോപുരങ്ങളും വിശേഷപ്പെട്ട കൊത്തുപണികളും ഉള്ള അതിമഹത്തായ ഒരു ക്ഷേത്രം അവിടെയുണ്ടു്. അവിടെയുള്ള ആയിരംകാൽമണ്ഡപം, തിരുമലനായ്ക്കൻെറ കൊട്ടാരം, തെപ്പക്കുളം എന്നിവ ഈ മഹാനഗരം സന്ദർശിക്കുന്നവക്ക് പ്രത്യേകം ആകർഷകങ്ങളാണ്. വ്യവസായത്തിലും കച്ചവടത്തിലും അതു് അതിവേഗത്തിൽ വളൎന്നുകൊണ്ടുവരുന്നു. സമീപസ്ഥലങ്ങളിൽ ഉണ്ടാവുന്ന പരുത്തി ഉപയോഗിച്ചു് അവിടത്തെ യന്ത്രശാലകളിൽ നൂലെടുത്തുവരുന്നു. ഈ നൂൽ, പട്ടണത്തിലെ നെയ്ത്തുകാരും ചായപ്പണിക്കാരും ഉപയോഗിക്കുന്നു. കൈത്തറിനെയ്ത്തിനു് പുറമെ മധുര, ലോഹപ്പണിക്കും, ചെമ്പുപാത്രങ്ങൾ, പിച്ചളപ്പാത്രങ്ങൾ എന്നിവയ്ക്കും പ്രസിദ്ധമാണ്. അനേകം സ്കൂളുകളും കോളേജുകളും ഉള്ള ഈ നഗരം ഒരു വിദ്യാഭ്യാസകേന്ദ്രമാകുന്നു.

## ഡിൻഡിക്കൽ

മറെറാരു വ്യവസായനഗരമാണ് **ഡിൻഡിക്കൽ.** സിഗററുകൾ, ഓട്ടുപാത്രങ്ങൾ, വസ്ത്രങ്ങൾ എന്നിവയ്ക്കു് ഈ നഗരം പ്രസിദ്ധമാണ്. ഇതു പ്രധാന തീവണ്ടിപ്പാതയിലെ ഒരു ജങ്ക്ഷനാകുന്നു. ഇതിൽനിന്നു ഒരു ശാഖ പുണ്യസ്ഥലമായ പഴണിക്കും അവിടെനിന്നു് പൊള്ളാച്ചിക്കും തുടൎന്നുപോകുന്നു. പഴണിമലകളിൽ 7000 അടി ഉയരത്തിലുള്ള കൊടൈക്കനാൽ വേനൽകാലത്തു് ഒരു സുഖവാസസ്ഥലമാണ്.

ബോധിനായകന്നൂർ

ഏലമലകളുടെ അടിവാരത്തിലുള്ള ബോധിനായകന്നൂർ തീവണ്ടിമാർഗ്ഗമായി മധുരയോടു ബന്ധിക്കപ്പെട്ടിരിക്കുന്നു. മലകളിലുള്ള ഉൽപന്നങ്ങളെ ഇവിടെ ശേഖരിച്ച് കയററി അയക്കുന്നു.

രാമനാട്ട് ജില്ല

ഇതു വിശാലമായ ഒരു തീരസമതലത്തിലാണ് കിടക്കുന്നതു്. അധികസ്ഥലവും മണലടിഞ്ഞതും സസ്യശൂന്യവുമാണ്. വൈഗൈതടത്തിലൊഴിച്ച് മററെല്ലാ ഭാഗത്തും ധാരാളം പനകൾ ഉണ്ടു്. വൈഗൈതടത്തിൽ തെങ്ങിൻതോപ്പുകളും കുറച്ച് കൃഷിയും ഉണ്ടു്. അധികഭാഗവും ഫലപുഷ്ടിയില്ലാത്തതാവാൻ കാരണം മഴക്കുറവും ജലസേചനസൌകര്യമില്ലായ്മയും അത്രെ. ശിവഗംഗ, രാമനാട്ട് എന്നിവ ജില്ലയിലെ രണ്ടു വലിയ സെമിണ്ടാറിസ്ഥാനങ്ങളാണ്. ഇവയുടെ തലസ്ഥാനങ്ങൾ ഇതേ പേരോടുകൂടിയ പട്ടണങ്ങളാണ്. രാമനാട്ട് രാമേശ്വരത്തേക്കുള്ള തീവണ്ടിപ്പാതയിലാണ്. രാമനാട്ടിലെ രാജാവിന്നു് സേതുപതി എന്ന് സ്ഥാനപ്പേരുണ്ടു്. പാമ്പൻദ്വീപിനെയും മന്നാർ ദ്വീപിനെയും കൂട്ടിച്ചേക്കുന്ന തിട്ടിന്നു് 'സേതു' എന്നു പറയുന്നു. ലങ്കയിലേക്കു പോകുവാനായി ശ്രീരാമന്നു വേണ്ടി വാനരന്മാർ നിർമ്മിച്ചതാണിതെന്നു പറഞ്ഞുവരുന്നു. പാമ്പൻദ്വീപിലുള്ള രാമേശ്വരം ഇന്ത്യയിലെ ഏററവും വലിയ പുണ്യസ്ഥലമാണ്. രാജ്യത്തിൻെറ എല്ലാഭാഗങ്ങളിൽ നിന്നും തീൎത്ഥയാത്രക്കാർ ഇവിടെക്കു വരുന്നു. കരയിൽ നിന്നു പാമ്പനിലേക്കു ഒരു തീവണ്ടിപ്പാലവുമുണ്ടു്. ധനുഷ്കോടി മുതൽ സിലോൺവരെ ദിവസേന യാത്രക്കാരെയും സാമാനങ്ങളേയും കൊണ്ടുപോകുന്ന കപ്പലുകൾ ഗതാഗതം ചെയ്യുന്നു.

## ശ്രീവില്ലിപുത്തൂർ

തെങ്കാശിയിൽനിന്നുള്ള ജംഗ്ഷൻറെയിൽപാതയിലുള്ള ഈ പട്ടണത്തിൽ ഒരു പ്രധാന വിഷ്ണുക്ഷേത്രമുണ്ട്. ജില്ലയിലെ ഏററവും വലിയ പട്ടണം ഇതാണ്.

**ദേവക്കോട്ടയും കാരെക്കുടിയും** ചെട്ടിനാട് എന്നു പറയുന്ന ജില്ലയുടെ വടക്കുകിഴക്കൻ ഭാഗത്തെ പ്രധാനപട്ടണങ്ങളാണ്. തെക്കെ ഇന്ത്യയിലും, ബർമ്മയിലും, പൂർവ്വേന്ത്യാദ്വീപുകളിലും കേൾവിപ്പെട്ട ബാങ്കർമാരായ നാട്ടുകോട്ടചെട്ടികളുടെ സ്വദേശം ഇതാകുന്നു. തൃശ്ശിനാപ്പള്ളിയിൽനിന്നു പുതുക്കോട്ട, കാരെക്കുടി, ശിവഗംഗ എന്നിവിടങ്ങളിൽക്കൂടി മധുര-പാമ്പൻശാഖയിലുള്ള മാനാമധുരക്കു പോകുന്ന ഒരു റെയിൽപാത അടുത്തകാലത്തു പണിചെയ്തിട്ടുണ്ട്. ഇതു് ഒരു നേർപാതയാകുന്നു. ഇതുനിമിത്തം തൃശ്ശിനാപ്പള്ളിയിൽനിന്ന് ധനുഷ്ക്കോടിക്കുള്ള ദൂരത്തിലല്പം കുറഞ്ഞുകിട്ടുന്നു.

## തിരുനെൽവേലി ജില്ല

ഇതാണ് സംസ്ഥാനത്തിലെ ഏററവും തെക്കെ ജില്ല. ഘട്ടമലകളും സമുദ്രത്തിനും ഇടയിലുള്ള സമതലത്തിൽ ഇതു വ്യാപിച്ചുകിടക്കുന്നു. മലകളുടെ തടസ്സത്താൽ നീരാവി വഹിക്കുന്ന പടിഞ്ഞാറൻ കാററുകൾ ഇവിടെ എത്താത്തതുകൊണ്ടു് ഇതു് മഴ കുറഞ്ഞ ഒരു ഖണ്ഡമാകുന്നു. എങ്കിലും മലയരുവികൾ ഒന്നിച്ചുചേർന്ന് ഉണ്ടായിത്തീർന്നിട്ടുള്ള താമ്രപർണ്ണിയും മററുചില ചെറുനദികളും നിമിത്തം വെള്ളം സദ്ധിക്കുന്നതിനാൽ വളരെ സ്ഥലങ്ങൾ ഫലപുഷ്ടിയുള്ളവയായിത്തീർന്നിട്ടുണ്ട്. ജില്ലയുടെ വടക്കുള്ള കറുത്ത മണ്ണിൽ ധാരാളം പരുത്തി കൃഷിചെയ്തുവരുന്നു. തൂത്തു

കുടിയിലെ കൈത്തൊഴിൽശാലകളിൽ ഈ പരുത്തി കുരുക്ക ളഞ്ഞു് വെടിപ്പുവരുത്തി അടുക്കുകളാക്കുന്നു. മററുള്ള ദിക്കിലെ ഫലപുഷ്ടിയില്ലാത്ത മണലടിഞ്ഞ മണ്ണിൽ പനയാരാളം ഉണ്ടാവുന്നു. ഇവയിൽനിന്നു ശക്കരയും കല്ക്കണ്ടും ഉണ്ടാക്കിവരുന്നു. നദീതടങ്ങളിൽ അനുകൂലമായ പ്രദേശങ്ങളിൽ നെല്ലും കൃഷിചെയ്യുന്നുണ്ടു്. മററു ജില്ലകളിലേക്കാൾ അധികം ഇന്ത്യൻക്രിസ്ത്യാനികളും മുഹമ്മദീയരും ഇവിടെയുണ്ടു്.

ജില്ലയുടെ തലസ്ഥാനനഗരങ്ങൾ താമ്രപണ്ണിയുടെ തീരത്തു് ഓരോവശത്തു കിടക്കുന്ന തിരുനെൽവേലി പഴമക്കോട്ട എന്ന ഇരട്ടപ്പട്ടണങ്ങളാണ്. പഴമക്കോട്ട ക്രിസ്തീയമിഷ്യൻസംഘങ്ങളുടെ ഒരു കേന്ദ്രമാണ്. ഈ സംഘത്തിന്റെ വകയായി അനേകം വിദ്യാലയങ്ങൾ ഇവിടെ നടത്തിവരുന്നു. കിഴക്കേ തീരത്തിലുള്ള ഒരു പ്രധാനതുറമുഖമാകുന്നു തൂത്തുക്കുടി. എന്നാൽ കരയ്ക്കടുത്തു കടലിന്നു ആഴം കുറഞ്ഞിരിക്കയാൽ കപ്പലുകൾക്കു കുറെ ദൂരെ വന്നു നില്പാനേ തരമുള്ളു. സുരക്ഷിതമായ ഒരു നൌകാശയവും സിലോണിന്റെ അടുത്തുള്ള സ്ഥിതിയും ഇതിന്നുള്ള ചില ഗുണങ്ങളാണ്. ഈ തുറമുഖത്തുനിന്നുള്ള പ്രധാന കയററുമതികൾ പരുത്തിയും നെല്ലുമാകുന്നു. ധനുഷ്കോടിയിൽ നിന്നു സിലോണിലേക്കു കടലിൽകൂടിയുള്ള ദൂരം ചുരുക്കമായതിനാൽ യാത്രക്കാർ ധനുഷ്കോടിമാഗ്ഗമായി സിലോണിലേക്കു പോവാൻ ഇഷ്ടപ്പെടുന്നു. ജൂലായി ആഗസ്റ്റ് എന്നീ മാസങ്ങളിൽ അനേകം ജനങ്ങൾ കുത്താലം, പാപനാശം എന്നീ വെള്ളച്ചാട്ടങ്ങളുള്ളിടത്തേക്കു പോകാറുണ്ടു്. പട്ടമട എന്ന സ്ഥലത്തു് ചൂരലുകൾകൊണ്ടു് വിശേഷപ്പെട്ട പായകൾ നെയ്തുവരുന്നു. ശമ്മദേവി മുതലായ സ്ഥലങ്ങളിൽ വസ്ത്രങ്ങളും നെയ്യുന്നു. കടൽതീരത്തുള്ള തൃച്ചെന്തൂരിൽ ഒരു ശിവക്ഷേത്രവും നാങ്കുനേരിയിൽ ഒരു വിഷ്ണുക്ഷേത്രവുമുണ്ടു്.

## അദ്ധ്യായം 28.

## മലജില്ലയായ നീലഗിരി.

പശ്ചിമഘട്ടവും പൂർവ്വഘട്ടവും ഒന്നിച്ചു ചേൎന്ന് ഒരു ഉയൎന്ന പീഠഭൂമിയുണ്ടാവുന്നു. ഇതാണ് മലജില്ലയായ നീലഗിരി. ഇതിന്റെ അധികഭാഗവും സമുദ്രനിരപ്പിൽ നിന്ന് ഒരു നാഴികയിലധികം ഉയരമുള്ളതാണ്. ചില ശിഖരങ്ങൾ 8000 ത്തിൽ അധികം അടി, അതായത് ഏകദേശം ഒന്നരനാഴിക ഉയരമുള്ളവയത്രെ. ഏററവും ഉയൎന്ന ശിഖരമായ ഡോഡബെട്ടക്ക് സമുദ്രനിരപ്പിൽനിന്ന് 8760 അടി ഉയരമുണ്ട്. അതിന്റെ മുകളിൽനിന്നുള്ള കാഴ്ച പോലെ ഇത്ര മനോഹരമായ ഒരു കാഴ്ച തെക്കെ ഇന്ത്യയിൽ മറെറവിടേയും സുലഭമല്ല. പൎവ്വതങ്ങളും താഴ്വരപ്രദേശങ്ങളും ഇടകലൎന്നം കുന്നിൻചരിവുകൾ പുല്ലുകൊണ്ടു മൂടിയും ഇരിക്കുന്നു. താഴ്വരകളിൽ പലതും ചോലകൾ എന്ന കാടുകൾകൊണ്ട് മൂടികിടക്കുന്നു. എല്ലാ താഴ്വരകളിൽനിന്നും ചെറിയ നദികൾ പുറപ്പെടുന്നുണ്ട്. എല്ലാകാലത്തും ഇവയിൽ വെള്ളമുണ്ടായിരിക്കും. പുറമെ ഇവയുടെ ഗതിയിൽ അനേകം വെള്ളച്ചാട്ടങ്ങളുമുണ്ട്. ഇവയെല്ലാം ഒന്നിച്ചു ചേൎന്ന വടക്കു മൊയ്യാറും തെക്കു ഭവാനിയും ആയിത്തീരുന്നു. ഇവ നീലഗിരിക്ക് കിഴക്കുവെച്ച് സംയോജിച്ച് കാവേരിയിൽ ചേരുന്നു.

മുൻകാലങ്ങളിൽ മലകളിൽകൂടെ ഗതാഗതം ചെയ്വാൻ വളരെ ബുദ്ധിമുട്ടുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ മേട്ടുപ്പാളയത്തിൽനിന്ന് മലയുടെ ചെങ്കുത്തായ പാൎശ്വങ്ങളിൽ കൂടെ തീവണ്ടിമാൎഗ്ഗമായി മുകളിലുള്ള കൂനൂർ, ഊട്ടക്കമെണ്ട് എന്നിവിടങ്ങളിലേക്കു പോകാം. മേട്ടുപ്പാളയം, മൈസൂർ, മലബാർ എന്നിവിടങ്ങളിൽനിന്ന് വളഞ്ഞ മാൎഗ്ഗങ്ങളിൽ

ക്കൂടെ മോട്ടോർബസ്സുകൾ കുന്നുകളുടെ മുകളിലേക്കു പോകുന്നു



[*Photo: S. R. Krishnamoorthy.*

പടം 22. പൈക്കാറാ വെള്ളച്ചാട്ടം.

ബസ്സവഴിക്കോ, തീവണ്ടിവഴിക്കോ നാം സാവധാനത്തിൽ മേല്പോട്ടു പോകുന്തോറും ഭൂപ്രകൃതി, സസ്യങ്ങൾ, കാലാവസ്ഥ എന്നിവയ്ക്കു ക്രമത്തിൽ മാററം സംഭവിക്കുന്നതായിക്കാണാം. ഒടുവിൽ, തെക്കേ ഇന്ത്യയിൽ നാം കണ്ടിട്ടുള്ള മററു പ്രദേശങ്ങളിൽനിന്ന് തീരെ വ്യത്യാസപ്പെട്ട ഒരിടത്താണ് നാം എന്നു മനസ്സിലാവുന്നു.

ഈ ജില്ലയിൽ നിമ്നോന്നതപ്രദേശങ്ങൾ ധാരാളമാണ്. മലകളുടെ പാർശ്വങ്ങളിൽ നിരത്തുവെട്ടുകയും കൃഷി ചെയ്യുകയും ചെയ്തുവരുന്നു. മഴക്കുശേഷം നദികൾ ജലപൂർണ്ണമായി അതിവേഗത്തിൽ ഒഴുകി പാറകളിൽ കൂടെ ചുവട്ടിലേക്കു പതിക്കുന്നതു നിമിത്തം വെള്ളച്ചാട്ടങ്ങളുണ്ടാവുന്നു. ഇവയിൽവെച്ച് ഏററവും പ്രസിദ്ധമായതു പൈക്കാറാവെള്ളച്ചാട്ടമാണ്. ഇതിൽനിന്ന് ഇപ്പോൾ യന്ത്രംമൂലം വിദ്യുച്ഛക്തി ശേഖരിച്ചുവരുന്നു. അധികം താമസിയാതെ ഈ വിദ്യുച്ഛക്തിശേഖരം തെക്കെ ഇന്ത്യയിൽ മുഴുവനും ഉപയോഗിച്ചുതുടങ്ങുന്നതാണ്. കെട്ടി എന്ന വെള്ളച്ചാട്ടത്തിൽനിന്ന് അരവങ്കാട്ടിലുള്ള വെടിമരുന്നുയന്ത്രശാല നടത്തുന്നതിന്ന് വിദ്യുച്ഛക്തി ലഭിക്കുന്നു.

മലയുടെ മുകളിൽ നമുക്കനുഭവപ്പെടുന്ന മറെറാരു മാററം ഉഷ്ണക്കുറവാണ്. വേനലിൽ നട്ടുച്ചക്കുകൂടി വായുമണ്ഡലം കുളൎമ്മയുള്ളതാണ്. രാത്രി നല്ല തണുപ്പുണ്ടാവുന്നതിനാൽ ചിലപ്പോൾ തീയ്യിൻെറ സഹായം ആവശ്യമായ്വരുന്നു. ഇവിടുത്തെ കുളൎമ്മനിമിത്തം ധനികരായ പലരും വേനല്ക്കാലത്ത് ഇവിടെ സുഖവാസത്തിന്നെത്തുന്നു. മതിരാശിഗവൎമ്മേണ്ടു് ഏപ്രിൽ മുതൽ സപ്തെംബർ വരെ അതായതു കൊല്ലത്തിൽ പകുതിയോളം ഇവിടെക്കു സ്ഥലം മാറുന്നു. ഇവിടുത്തെ കുളൎമ്മയുള്ള കാലാവസ്ഥ നിമിത്തം ഗവൎണ്ണൎക്കും മററു ഉയൎന്ന ഉദ്യോഗസ്ഥന്മാൎക്കും ഉഷ്ണമായ

സമതലങ്ങളിലെക്കാൾ ഇവിടെ അധികം നന്നായി പ്രവ
ത്തിയെടുപ്പാൻ സാധിക്കുന്നു.

പുറമെ, ഇവിടെയുള്ള സസ്യങ്ങളും തീരെ വ്യത്യാസപ്പെ
ട്ടവയാണ്. സമതലങ്ങളിൽ കാണാറുള്ള പന, ആൽ,
മാവ് എന്നിവക്കു പകരം മററു രാജ്യങ്ങളിൽനിന്ന് കൊണ്ടു
വന്ന് വെച്ചുപിടിപ്പിച്ചിട്ടുള്ള യൂക്കലിപ്ടസ്, പൈൻ എ
ന്നിവയാണ് നാം കാണുന്നത്. കാപ്പിത്തോട്ടങ്ങളും ചായ
ത്തോട്ടങ്ങളും കുന്നുകളുടെ താണ ചരിവുകളിൽ ഉണ്ടാക്കിവ
രുന്നു. കൊയനാവിൻെറ ആവശ്യത്തിന്നായി ഗവമ്മേണ്ടു
സിങ്കോനമരങ്ങളും വെച്ചുപിടിപ്പിച്ചിട്ടുണ്ടു്. മലകളിൽ
ഉള്ള യൂക്കലിപ്ടസ്മരങ്ങളിൽനിന്നു വിറകു കിട്ടുന്നതിന്നുപു
റമെ നല്ലൊരൌഷധമായ യൂക്കലിപ്ടസ് തൈലവും കിട്ടുന്നു.
ചാമ, കോറ, ബാർലി എന്നിവയും സ്വല്പം ഗോതമ്പും
ഇവിടെ കൃഷിചെയ്തുവരുന്നു. എന്നാൽ ഭക്ഷണസാധന
ങ്ങളിൽ അധികവും സമതലങ്ങളിൽനിന്നുതന്നെ വരേണ്ടി
യിരിക്കുന്നു. ഉരുളക്കിഴങ്ങു, ഇംഗ്ലീഷുസസ്യങ്ങൾ, ഫല
ങ്ങൾ എന്നിവ ഇവിടെ നന്നായുണ്ടാവുന്നു. അതിയായ
തണുപ്പുനിമിത്തം നെല്ലു ഇവിടെ ഉണ്ടാകയില്ല. പുല്ലു എ
ല്ലാദിക്കിലും ധാരാളമായുണ്ടാവുന്നതുകൊണ്ടു് അസംഖ്യം
കന്നുകാലികളെയും ആടുകളെയും മേച്ചുവരുന്നുണ്ടു്.

കാലികളെമേച്ചുപജീവിക്കുന്ന ഒരു അപരിഷ്കൃതവൎഗ്ഗക്കാ
രാണ് തോടന്മാർ. ഇവരുടെ സംഖ്യ ഇപ്പോൾ വളരെ ചുരു
ങ്ങിയിട്ടുണ്ടു്. കൃഷിയും മററു തൊഴിലുകളും ചെയ്തുവരുന്ന
ബഡകന്മാരാണ് നാട്ടുകാരായ നിവാസികളിൽ അധികവും.

### കൂനൂർ

തീവണ്ടിവഴിയായി സഞ്ചരിച്ചാൽ മലയുടെ മുകളിൽ
ഒന്നാമതായി നാം എത്തിച്ചേരുന്ന സ്ഥലം കൂനൂരാകുന്നു.

ഇതു 6000 അടിയിൽ അധികം ഉയരമുള്ളതാണു്. ഇതിലും ഉയരം കൂടിയതും തണുപ്പുള്ളതും ആയ ഊട്ടക്കമെണ്ടിനെ ക്കാൾ മിക്ക ഇന്ത്യക്കാൎക്കും താമസത്തിന്നു പ്രിയതരമായതു് ഇതാണു്. ഭ്രാന്തൻനായ കടിച്ചിട്ടുള്ളവരെ സൌജന്യമാ യി ചികിത്സിക്കുവാനുള്ള ഒരാസ്പത്രി ഇവിടെയുണ്ടു്. വെ ല്ലിങ്ങ്ടൺ ഒരു സൈന്യസങ്കേതമാണു്. ഇവിടെ യൂ




പടം 23. നീലഗിരിയിലെ തീവണ്ടിപ്പാത.

റോപ്യൻപട്ടാളക്കാൎക്കും രോഗികളായ ഭടന്മാൎക്കും ഉള്ള വാ സസ്ഥലങ്ങൾ ഉണ്ടു. ജില്ലയുടെ തലസ്ഥാനം ഊട്ടക്കമെ ണ്ടാണു്. വേനലിൽ മതിരാശിഗവൎമ്മേണ്ടിന്റെ ഇരിപ്പിടം ഇതാണു്. കോട്ടഗിരി, മലയുടെ മുകളിലുള്ള മറെറാരു സ്ഥലമാണു്. ഇതു റെയിൽപാതയിൽനിന്നു് അകലെ കൂ ന്നൂരിന്റെ വടക്കുകിഴക്കാണു്. മലകളിലേക്കു് കാൎയ്യാൎത്ഥം പോകുന്നവരിൽ ചിലർ കൂന്നൂരിലെയും ഊട്ടകമെണ്ടിലേയും ജനത്തിരക്കും ബഹളവും ഭയന്നു് ഇവിടെത്താമസിക്കുന്നു.

ജില്ലയുടെ പടിഞ്ഞാറും തെക്കുപടിഞ്ഞാറും ഭാഗങ്ങളിൽ വാസസ്ഥാനങ്ങളൊന്നുമില്ല. അവിടെ യൂറോപ്യൻ തോട്ടക്കാർ ചായയും കാപ്പിയും കൃഷിചെയ്തുവരുന്നു.

---

## അദ്ധ്യായം 29.

### പശ്ചിമതീരപ്രദേശം (മലബാർ, തെക്കൻകർണ്ണാടകം).

പശ്ചിമഘട്ടത്തിന്നും കടലിന്നും മദ്ധ്യേയുള്ള ഈ ഖണ്ഡം സംസ്ഥാനത്തിൻെറ മററു ഭാഗങ്ങളിൽനിന്ന് വ്യത്യാസപ്പെട്ടതാണ്. ഇതു നീണ്ടു് വീതികുറഞ്ഞ ഒരു ഖണ്ഡമാണ്. കടലോരത്തു് ഇതു പരന്ന്കിടക്കുന്നു. എന്നാൽ പശ്ചിമഘട്ടങ്ങളോടടുക്കുംതോറും ഇതിൽ താണ കുന്നുകളും വീതികൂടിയ താഴ്വരകളും ഉള്ളതായി കാണുന്നു. ഈ താഴ്വരകളിൽ ഒഴുകുന്ന നദികൾ മേൽഭാഗത്തു് വേഗത കൂടിയവയും പിന്നീടു മന്ദമായി വളഞ്ഞൊഴുകി കായലുകളിൽ (പ്രത്യേകിച്ചു തിരുവിതാംകൂറിലും കൊച്ചിയിലും) ചെന്നു ചേരുന്നവയും ആകുന്നു. പശ്ചിമതീരപ്രദേശങ്ങളിൽ മാത്രം കാണുന്ന ഒരു പ്രത്യേകതയാണ് ഇത്തരം കായലുകൾ. ഇവയിൽകൂടെ കച്ചവടച്ചരക്കുകൾ കൊണ്ടുപോകുന്നതിന്നു സൌകര്യമുണ്ടു്. തീരത്തുള്ള ഒരു തോട്ട് ഇവയെ കോഴിക്കോടുമായി സംയോജിപ്പിക്കുന്നു.

ഉഷ്ണകാലത്താണ് പശ്ചിമതീരത്തു് മഴ കിട്ടുന്നതെന്ന് നാം പഠിച്ചുവല്ലോ. ജൂൻ, ജൂലായി, ആഗസ്ത്, സപ്തെമ്പർ എന്നീ കാലങ്ങളിലാണ് അതു്. അപ്പോൾ ഇവിടെ സംസ്ഥാനത്തിൻെറ മററുഭാഗങ്ങളിലെക്കാൾ ഘനമഴയുണ്ടു്. അക്കാലത്തു പുഴകൾ നിറഞ്ഞൊഴുകുകയും കൃഷിസ്ഥലങ്ങൾ നെൽച്ചെടികളാൽ നിറഞ്ഞിരിക്കയും ചെയ്യും. ഈ ഖണ്ഡത്തിൽ ദക്ഷിണതിരുവിതാംകൂറിലൊഴികെ




പടം 24. പശ്ചിമതീരജില്ലകളും നീലഗിരിയും

മററെങ്ങും ജലസേചനത്തിന്നുള്ള കുളങ്ങളോ ഏരികളോ ഇല്ല. വെള്ളം ഒരു വയലിൽനിന്നു വാന്നു മററൊന്നിലേക്കും ക്രമത്തിൽ പുഴയിലേക്കും ആ വഴിയായി കടലിലേക്കും പോകുന്നു. തെങ്ങ്, കവുങ്ങ്, പിലാവ് മുതലായവയുള്ള തോട്ടങ്ങൾ എല്ലാ ഭവനങ്ങളിലെ വളപ്പുകളിലും കാണാം. കായലുകളുടെയും പുഴകളുടെയും വക്കിൽ വരിവരിയായി കേരവൃക്ഷങ്ങൾ നില്ക്കുന്നതായി കാണപ്പെടുന്നു.



പടം 25. പശ്ചിമതീരത്തിലെ തെങ്ങിൻതോട്ടങ്ങൾ.

നിവാസികളിൽ അധികവും കൃഷിപ്രവൃത്തിയിൽ ഏറ്റപ്പെട്ടിരിക്കുന്നവരാണ്. എന്നാൽ വളരെ ജനങ്ങൾ, നെയ്ത്ത്, കേരവൃക്ഷോല്പന്നങ്ങളെ സംബന്ധിച്ച തൊഴിൽ, ഓട്ടുണ്ടാക്കൽ, കായലുകളിലും നദികളിലും തോണിതുഴയൽ, മീൻപിടുത്തം എന്നീ വ്യവസായങ്ങളിലും ഏറ്റപ്പെട്ടിരിക്കുന്നു.

ഉയന്ന പവ്വതങ്ങൾനിമിത്തം സംസ്ഥാനത്തിൻെറ മററു ഭാഗങ്ങളിൽനിന്നു വേർതിരിക്കപ്പെട്ടിരിക്കുന്നതുകൊ

ണ്ടു്. ഇവിടുത്തെ ജനങ്ങളുടെ ആചാരങ്ങളും സമ്പ്രദായങ്ങളും പാലക്കാട്ടുതുറസ്സിന്നു് മറുപുറത്തുള്ളവരുടേതിൽനിന്നു് വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. ഉദാഹരണത്തിന്നു ഇവിടെ മരുമകനാണു്, മകനല്ല സ്വത്തിന്നവകാശി. നാട്ടുകാരായ നിവാസികളിൽ മലബാറിലുള്ളവർ നമ്പൂതിരി, നായർ, തിയ്യർ എന്നിങ്ങനെയും തെക്കൻകന്നടകത്തിലുള്ളവർ തുളുബ്രാഹ്മണർ, ബണ്ടർ എന്നിങ്ങനെയും പല സംഘങ്ങളായി വേർതിരിഞ്ഞിരിക്കുന്നു. പട്ടന്മാർ അഥവാ തമിഴ് ബ്രാഹ്മണർ പാലക്കാട്ടു തുറസ്സിൽ കൂടിവന്നു മലബാറിൽ കുടിയേറിപ്പാർത്തവരാണു്. എന്നാൽ വടക്കുനിന്നു് കന്നടകത്തിൽ കടന്നവരാണു് കൊങ്കണികളും സാരസ്വതന്മാരും. പശ്ചിമതീരത്തിലെ മുഹമ്മദീയരെ മാപ്പിളമാർ എന്നു വിളിക്കുന്നു. ഇവരുടെ പ്രധാനതൊഴിൽ കച്ചവടമാണു്. തെക്കൻകന്നടകത്തിൽ പ്രത്യേകിച്ചും അധികം ക്രിസ്ത്യാനികളുണ്ടു്.

പോത്തനൂരിൽനിന്നുള്ള തീവണ്ടിപ്പാത ഒലവക്കോട്ട്, ചെറുവണ്ണൂര്, കോഴിക്കോട്ട് എന്നിവിടങ്ങളിൽകൂടി മംഗലാപുരത്തേക്ക് തുടൻുപോകുന്നു. ഈ തീവണ്ടിപ്പാത മംഗലാപുരത്തുവെച്ചു് അവസാനിക്കുന്നു. ചെറുവണ്ണൂരിൽനിന്നു് ഒരു റെയിൽശാഖ തെക്ക് എറണാകുളം, വടക്കു നിലമ്പൂർ എന്നിവിടങ്ങളിലേക്കു പോകുന്നു.

## മലബാർ ജില്ല.

ഇതിൻെറ തലസ്ഥാനം കോഴിക്കോടാണു്. ഇവിടെ നെയ്ത്തു്, ഓട്ടുണ്ടാക്കൽ, സോപ്പുണ്ടാക്കൽ, മരപ്പണികൾ, മത്സ്യം ഉണക്കൽ മുതലായ തൊഴിലുകൾ നടക്കുന്നു. ഈ പട്ടണത്തിൽനിന്നുള്ള കയററുമതികളിൽ മുഖ്യം കൊപ്പര, ഇഞ്ചി, മരം എന്നിവയാകുന്നു.

പൂർവ്വതീരത്തുനിന്നു് മലബാറിൽ കടന്നാൽ ഒന്നാമത്തെ

പട്ടണം **പാലക്കാടാണ്**. ഇതിന്റെ സ്ഥിതിനിമിത്തം, കിഴക്കും പടിഞ്ഞാറും തമ്മിലുള്ള കച്ചവടത്തിന്ന് ഇതു ഒരു കേന്ദ്രമാണ്. പൊള്ളാച്ചിയിൽനിന്നും കോയമ്പത്തുരിൽനിന്നും ഉള്ള മാൎഗ്ഗങ്ങൾ ഇവിടെവെച്ച് ഒന്നിച്ച് ചേരുന്നു. ഭാരതപ്പുഴയുടെ വക്കത്തു സ്ഥിതിചെയ്യുന്ന ഈ പട്ടണം വളരെ മനോഹരമാണ്. ഇവിടെനിന്ന് വടമലയും തെന്മലയും നന്നായിക്കാണുകയും ചെയ്യാം. ഇതു പ്രധാനപ്പെട്ട ഒരു വിദ്യാഭ്യാസകേന്ദ്രമാണു. **തലശ്ശേരിയും കണ്ണൂരും** വടക്കേ മലയാളത്തിലെ തുറമുഖങ്ങളാണ്. ഇവയിൽക്കൂടെ ചുററുമുള്ള പ്രദേശങ്ങളിലെയും കുടകിലേയും ഉല്പന്നങ്ങൾ കയററി അയക്കുന്നു. കണ്ണൂര് ഒരു സൈന്യസങ്കേതസ്ഥലമാണ്. കൊച്ചിത്തുറമുഖം ഇംഗ്ലീഷുകാരുടേതാണ്. അതിപ്പോൾ ആഴംവരുത്തി നന്നാക്കിവരുന്നു. പശ്ചിമതീരത്തുറമുഖങ്ങളിലൂടെ കാലവൎഷക്കാററുള്ള കാലത്ത് കച്ചവടം നടത്തുവാൻ സാധിക്കാത്തതിനാൽ കൊച്ചിത്തുറമുഖം ഭാവിയിൽ മററുള്ളവയേക്കാൾ പ്രധാനമായിത്തീരും.

### തെക്കൻകന്നാടക ജില്ല.

ഈ ജില്ലയുടെ തലസ്ഥാനം **മംഗലാപുരമാകുന്നു**. അതു നേത്രാവതിനദിയുടെ തീരത്തുള്ള തുറമുഖമാകുന്നു. പശ്ചിമതീരത്ത് മററുഭാഗങ്ങളിലെന്നവിധം, അഴിമുഖത്തുള്ള മണൽത്തിട്ടും കച്ഛവും (Lagoon) ഈ തുറമുഖത്തിന്റെ പ്രാധാന്യത്തെ കുറക്കുന്നു. കൃസ്തീയമിഷ്യൻ സംഘക്കാരുടെ വകയായി അനേകം വിദ്യാലയങ്ങളും വ്യവസായശാലകളും ഇവിടെയുണ്ട്. ഇവിടത്തെ ചെകളത്തുണികളും ഓടുകളും കേൾവിപ്പെട്ടവയാണ്. ഇവിടെനിന്നുള്ള പ്രധാന കയററുമതി കാപ്പിയാകുന്നു. തെക്കൻകന്നാടകത്തിലെ മററു ഭാഗങ്ങളിലെന്നവിധം മംഗലാപുരത്തും പല ഭാഷകളും

സംസാരിച്ചുവരുന്നു. ഇവ മലയാളം, തുളു, കന്നാടകം, കൊങ്കിണി എന്നിവയാണ്. മാധവാചാൎയ്യരുടെ ജന്മസ്ഥലമായ ഉടുപ്പി മംഗലാപുരത്തിന്ന് വടക്കുള്ള ഒരു പുണ്യസ്ഥലമാണ്.

---

## അദ്ധ്യായം 30.

## നാട്ടുരാജ്യങ്ങൾ

നാട്ടുരാജ്യങ്ങളിൽ മതിരാശിഗവൎമ്മെണ്ടിന്റെ മേൽനോട്ടത്തിലുള്ളവ തിരുവിതാംകൂർ, കൊച്ചി, പുതുക്കോട്ട, സാൻഡൂർ, ബംഗനപ്പള്ളി എന്നിവയാകുന്നു. ഇവയിൽ ഒടുവിലത്തെ മൂന്നെണ്ണം നന്നെ ചെറിയവയാണ്. ഇവയിൽവെച്ച് പുതുക്കോട്ട വളരെ അഭിവൃദ്ധി പ്രാപിച്ചിരിക്കുന്ന ഒന്നാണ്.

പശ്ചിമതീരത്തു മലബാറിന്നു തെക്കുള്ള രാജ്യങ്ങളാണ് തിരുവിതാംകൂറും കൊച്ചിയും. ഈ രണ്ടു് രാജ്യങ്ങളിലെയും കാലാവസ്ഥ, ഉല്പന്നങ്ങൾ, ജനങ്ങളുടെ ജീവിതരീതികൾ മുതലായവ ബ്രിട്ടീഷുമലബാറിലെപ്പോലെത്തന്നെ. ഇവിടുത്തെ സംസാരഭാഷയും മലയാളമാകുന്നു. വടക്കൻതിരുവിതാംകൂറിലും കൊച്ചിയിലും കായലുകൾ വളരെ സ്ഥലങ്ങളോളം വ്യാപിച്ചുകിടക്കുന്നു. ഇവ ഗതാഗതമാൎഗ്ഗങ്ങളായും ഉപയോഗപ്പെടുന്നു. രണ്ടു രാജ്യങ്ങളിലും വിദ്യാഭ്യാസം വളരെ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ടു്.

### തിരുവിതാംകൂർ

മഹാരാജാവിന്റെ തലസ്ഥാനനഗരം **തിരുവനന്തപുരമാകുന്നു.** അനേകം സ്കൂളുകളും കലാശാലകളും ഉള്ള ഇതു് ഒരു പ്രധാന വിദ്യാഭ്യാസകേന്ദ്രമാണ്. കൊല്ലം, അരിയൻകാവു ചുരം എന്നിവയിൽകൂടി തെന്നിന്ത്യാതീവണ്ടിപ്പാത

യോടും ആ വഴിക്കു മതിരാശിയോടും ഇതു സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ദക്ഷിണതിരുവിതാംകൂറിലെ പ്രധാന നഗരം **നാഗരുകോയിൽ** ആകുന്നു. **കന്യാകുമാരിമു**നമ്പു് ഇന്ത്യയുടെ ഏററവും തെക്കേ അററമാണു്. ഒരു തീൎത്ഥയാത്രാസ്ഥലമായ ഇതു് ബസ്സുവഴിക്കു് നാഗരുകോയിലുമായി ബന്ധിക്കപ്പെട്ടിരിക്കുന്നു. ഉത്തരതിരുവിതാംകൂറിലെ കായലുകളിലുള്ള തുറമുഖങ്ങളാണു് കൊല്ലവും ആലപ്പുഴയും. ഇവയിൽനിന്നു് ധാരാളം കൊപ്പരയും കുരുമുളകും കയററി അയക്കുന്നു. ഇവിടെയുള്ള ആലുവായ് ഒരു സുഖവാസസ്ഥലമാണു്.

## കൊച്ചി

കായലുകളുടെ കിഴക്കെത്തീരത്തുള്ള **എറണാകുള**മാണു് മഹാരാജാവിൻെറ തലസ്ഥാനം. റെസിഡണ്ടു താമസിക്കുന്ന ബ്രിട്ടീഷു കൊച്ചി മറുഭാഗത്താകുന്നു. യുറോപ്യന്മാർ ഈ രാജ്യത്തേക്കു വരുന്നതിന്നു് എത്രയോമുമ്പു് കൃസ്തുമതം സ്വീകരിച്ച സിറിയൻ കൃസ്ത്യാനികളും കുറെ ജൂതന്മാരും കൊച്ചിയിലുണ്ടു്. കായലിൻെറ വടക്കേ അററത്തുള്ള തൃശ്ശൂർ ഒരു പുണ്യസ്ഥലമാണു്. ഈ രണ്ടു പട്ടണങ്ങളും കൊച്ചി സ്റ്റെയിററ് റെയിൽവെ നിമിത്തം ചെറുവണ്ണൂരുമായി സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഇവിടെ അല്പം പ്രാധാന്യമുള്ള ഒരു തുറമുഖമാണു് **ക്രാംഗനൂർ**.

---

## പൎയ്യവസാനം

നാം അധിവസിക്കുന്ന സംസ്ഥാനത്തിൻെറ ഭൂമിശാസ്ത്രം ഇപ്പോഠം നിങ്ങഠം പഠിച്ചുകഴിഞ്ഞു. സംസ്ഥാനത്തിൻെറ ഓരോ ഭാഗത്തും ഭൂപ്രകൃതി, മഴ, വിളവുകഠം എ

ന്നിവ എങ്ങിനെ വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും, പ്രവൃത്തി ജീവിതരീതി, ഭാഷ എന്നിവയെസ്സംബന്ധിച്ച് ജനങ്ങൾക്കു തമ്മിൽ എങ്ങിനെ വ്യത്യാസങ്ങൾ കാണപ്പെടുന്നുവെന്നും ഭരണസൌകൎയ്യത്തിന്നായി സംസ്ഥാനം എങ്ങിനെ വിഭജിക്കപ്പെട്ടിരിക്കുന്നുവെന്നും അനേകായിരം ഗ്രാമങ്ങൾക്ക് പുറമേ ഓരോ പ്രത്യേകതകൊണ്ട് പ്രാധാന്യമുള്ള അനവധി പട്ടണങ്ങൾ എങ്ങിനെ വളൎന്നുവന്നിരിക്കുന്നുവെന്നും നിരത്തുകളും തീവണ്ടികളും എങ്ങിനെ അവയെ സംയോജിപ്പിക്കുന്നുവെന്നും മററു രാജ്യങ്ങളിൽ അവശേഷിച്ച ഉല്പന്നങ്ങളെ ഇവിടെക്കു വഹിച്ചുകൊണ്ടു വരുന്നവയും നമ്മുടെ ഉല്പന്നങ്ങളിൽ അധികമായവയെ കയററിക്കൊണ്ടുപോകുന്നവയും ആയ കപ്പലുകൾ എങ്ങിനെ നമ്മുടെ തീരത്തുള്ള പ്രധാന തുറമുഖങ്ങളിൽ വന്നണയുന്നുവെന്നും ഇപ്പോൾ നിങ്ങൾക്കു മനസ്സിലായി.

നിങ്ങൾ മുതിരുമ്പോൾ, ഈ പുസ്തകത്തിൽ എത്രയോ ചുരുക്കമായി നിങ്ങൾ പഠിച്ചിട്ടുള്ള സ്ഥലങ്ങളിൽ ചിലതെങ്കിലും കാണ്മാൻ നിങ്ങൾക്കു സാധിച്ചു എന്നു വരാം. നീലഗിരിയുടെയോ ആനമലയുടെയോ മുകളിൽ കയറി കൃഷിത്തോട്ടങ്ങളെ നോക്കി കാണ്മാനോ, കൊച്ചിയിലെ കായലുകളിൽകൂടി തോണിയിൽ സഞ്ചരിപ്പാനോ, തെങ്ങിൻതോപ്പുകളും വയലുകളും നിറഞ്ഞ ഗോദാവരീതടത്തിലുള്ള തോടുകളിൽകൂടി തുഴഞ്ഞുപോവാനോ, വിശാഖപട്ടണം, തൂത്തുക്കുടി, മതിരാശി, മംഗലാപുരം എന്നിവിടങ്ങളിൽ സാമാനങ്ങൾ കയററുകയും ഇറക്കുകയും ചെയ്യുന്നതു കാണ്മാനോ, തീവണ്ടിയിലോ ബസ്സിലോ കയറി പരുത്തി, നെല്ലു, പുഞ്ചധാന്യങ്ങൾ എന്നിവ കൃഷിചെയ്യുന്ന അതിവിസ്തീൎണ്ണങ്ങളായ വയൽപ്രദേശങ്ങളിലോ, മരുഭൂമികളിലോ കൂടി സഞ്ചരിപ്പാനോ നിങ്ങൾക്ക് ഇടവന്നേക്കാം. അപ്പോൾ, നമ്മുടെ സം

സ്ഥാനത്തിലുള്ള രാജ്യങ്ങളെക്കുറിച്ചു എത്ര കുറച്ച് മാത്രമാണ് നിങ്ങൾ പഠിച്ചിട്ടുള്ളതെന്നും ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രം പഠിപ്പാനുള്ള ഉത്തമമായമാർഗ്ഗം അവിടെച്ചെന്നു സ്വന്തം കണ്ണുകൾകൊണ്ടു് അതു് കാണുന്നതാണെന്നും നിങ്ങൾക്കു ബോദ്ധ്യമാകും.

ലോകത്തിന്റെ മറ്റു ഭാഗങ്ങളിൽ ജനങ്ങൾ എങ്ങിനെ ഭിന്നഭിന്ന രീതികളിൽ ജീവിച്ചും പ്രവർത്തിച്ചും വരുന്നുവെന്നും അവരെങ്ങിനെ നമ്മിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും ഉയർന്ന ക്ലാസ്സുകളിൽ നിങ്ങൾക്കു പഠിപ്പാൻ ഇടയാകും. അപ്പോൾ എങ്ങിനെ എല്ലായിടത്തും മനുഷ്യൻ സ്വജീവിതം സുഖകരമാകത്തക്കവിധം നിലത്തെ ഉത്തമമായ വിധത്തിൽ ഉപയോഗിപ്പാൻ ശ്രമിക്കുന്നുവെന്നും ജീവിതം സുഖപ്രദമാക്കുവാൻ ലോകത്തിൽ പല ഭാഗങ്ങളിലുമുള്ള മനുഷ്യർ എങ്ങിനെ പരസ്പരം സഹായിക്കുന്നുവെന്നും നിങ്ങൾക്കു മനസ്സിലാകും.

ശുഭം.

PRINTED BY E. A. KRAUSS
AT THE BASEL MISSION PRESS, MANGALORE, S. K. AND
PUBLISHED BY
LONGMANS, GREEN & CO., LTD., 56 A, MOUNT ROAD, MADRAS